## ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോരീ ആചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം



പ.ബസേലിയോസ് യൽദോ ബാവാ
(331-ാം ഓർമ്മ)



സഭാ ജ്യോതിസ്സ് : പുലിക്കോട്ടിൽ
ജോസഫ് മാർ ദിവന്നാസ്യോസ്
(200-ാം ഓർമ്മ)



പ.ബസേലിയോസ് മാർത്തോമ്മാ
മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ
(20-ാം ഓർമ്മ)



L.L യൂഹാനോൻ മാർ
അത്താനാസിയോസ് മെത്രാപ്പോലീത്ത
(36-ാം ഓർമ്മ)



L.Lപൗലോസ് മാർ ഗ്രീഗോറിയോസ്
മെത്രാപ്പോലീത്ത (20 -ാം ഓർമ്മ)



L.Lഫീലിപ്പോസ് മാർ തെയോഫിലോസ്
മെത്രാപ്പോലീത്ത (19-ാം ഓർമ്മ)



L.Lസ്തേഫാനോസ് മാർ
തേവോദോസിയോസ് മെത്രാപ്പോലീത്ത
(9-ാം ഓർമ്മ)



L.L ഇയ്യോബ് മാർ പീലക്സിനോസ്
മെത്രാപ്പോലീത്ത (5-ാം ഓർമ്മ)



മെത്രാഭിഷേക രജത ജൂബിലി ആഘോഷിക്കുന്ന അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്
മെത്രാപ്പോലീത്തായ്ക്ക് മാതൃഇടവകയുടെ മംഗളപത്രം .
ശ്രീ.ചെറിയാൻ, സ്വാമി ഗരുഡധ്വജാനന്ദ, സമീപം

### നവാഭിഷിക്തരായ ശെമ്മാശന്മാർക്ക് പ്രാർത്ഥനാശംസകൾ



Dn.ജോൺസ് മാത്യു



Dn.പോൾ ജോൺ, കോനാട്ട്

# പ്രദീപ്തി



വാല്യം: 5 ലക്കം: 4 നവംബർ 2016 ₹. 20

പ്രസാദം സെന്റർ
കോലഞ്ചേരി – 682 311
kandanadwest.org@gmail.com


## ദളങ്ങളിൽ





# പ്രദീപ്തി ഇടവക പ്രതിനിധികൾ

1. സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്റർ, പെരുവ
ജിബു എം. പൗലോസ് (9349771185)
2. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത ഡോക്സ് സിറിയൻ ചർച്ച്, പാറേൽ
അനീഷ് ജോർജ്ജ് വർഗീസ് (9446342715)
3. മാർ ബഹ്നാൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, തേവനാൽ - പൗലോസ് എം.വി. (9446042768)
4. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, കർമ്മേൽകുന്ന്.
ബേസിൽ കെ. സാബു (8547845898)
5. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, പെരുമ്പടവം. ജെറിൽ സണ്ണി (9567955346)
6. മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ, പിറവം . അജോൺസ് ജെയിംസ് (9656702737)
7. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, ഇടമറുക് - ബേബി എം.എം. (9544762149)
8. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി, കിഴുമുറി - എൽദോ കുര്യാക്കോസ് (9544887718)
9. മാർ ഔഗേൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, മറവംതുരുത്ത് - സജീവ് ടി.ജി. (9496319417)
10. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, ഊരമന - ക്രിസ്റ്റോ എബ്രഹാം (9847303473)
11. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, മൂലമറ്റം - ജോയി ടി.എ. (8281582627)
12. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, കടമറ്റം - പൗലോസ് എസ്.വി. (9562892816)
13. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, മുട്ടം - ബിനോയ് കെ. തോമസ് (9847974194)
14. സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളി, പാമ്പാക്കുട - നിഖിൽ കെ. ജോയി (9747268598)
15. സെന്റ് തോമസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, പാമ്പാക്കുട - ബേസിൽ ബാബു (9496486884)
16. സെന്റ് തോമസ് കാതോലിക്കേറ്റ് സെന്റർ, നെച്ചൂർ
ഫാ. ജോസഫ് മങ്കിടിയിൽ (9446665430)
17. സെന്റ് ജോൺസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, പുതുവേലി. സണ്ണി കെ.എം. (9400845418)
18. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത ഡോക്സ് സിറിയൻ ചർച്ച്, കോലഞ്ചേരി.
കുഞ്ഞുമോൻ തോമസ് (9387585017)
19. സെന്റ് ജോർജ്ജ് സെഹിയോൻ ഈസ്റ്റ് ഓർത്ത ഡോക്സ് സിറിയൻ ചർച്ച്, കുന്നയ്ക്കാൽ.
ജിജോ രാജൻ (9526886902)
20. സെന്റ് മേരീസ് കത്തീഡ്രൽ, മണ്ണൂക്കുന്ന്.
എൽദോസ് പുള്ളോർ മഠം (9961344461)
21. മാർ യൂഹാനോൻ ഈഹിദിയോ ഓർത്തഡോക്സ് സിറിയൻ ചർച്ച്, മുളക്കുളം.
തങ്കച്ചൻ തൈക്കൂട്ടത്തിൽ (9446444965)
22. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത ഡോക്സ് സിറിയൻ ചർച്ച്, പുത്തൻകുരിശ്.
പോൾസി ബേബി (9496575533)
23. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, കുന്നയ്ക്കാൽ വെസ്റ്റ്,
എം.സി. മത്തായി (9847673277)
24. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, കണ്ടനാട്. വെ. റവ. ഐസക്ക് മട്ടുമ്മേൽ കോർ എപ്പിസ്കോപ്പ (9447701411)
25. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, വലമ്പൂർ - കെ.വി. തോമസ് (9745999835)
26. സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി, ഓണക്കൂർ. കുര്യാക്കോസ് കെ.കെ. (9446745501)
27. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്, ആട്ടിൻകുന്ന്. എം.സി. തോമസ് (9446044410)






**ഫാ. ജോൺ കുര്യാക്കോസ്**
ചീഫ് എഡിറ്റർ

**നാം** ഒരു പുതിയ ആരാധനാവർഷത്തിലേക്ക് കടന്നിരിക്കുകയാണ്. പരി. സഭയും കുടുംബങ്ങളും വ്യക്തികളും ശുദ്ധീകരിക്കപ്പെട്ടും ശുദ്ധീകരിച്ചും കൊണ്ടുള്ള യാത്ര. മനുഷ്യ ജീവിതം സുഖദുഃഖ ഗുണദോഷ സമ്മിശ്രമാണ്. സത്യത്തിൽ ഒരു മനുഷ്യനെ "മനുഷ്യ"നാക്കുന്നത് അവന്റെ ഹൃദയ വികാരങ്ങളാണ്. ഈ ഭൂമിയിലെ മഹത്തരമായ ഒന്ന് മനുഷ്യനാണ്. അവനിലെ ഏറ്റവും മഹത്തരമായത് ഹൃദയമാണ്. ആ ഒരു തിരിച്ചറിവിലേക്കാണ് നാം യാത്ര ചെയ്യേണ്ടത്. അളവില്ലാത്ത നന്മയുടെ ഭണ്ഡാരവും ഒപ്പം തിന്മയുടെ ചിന്തകളും കൂടെപ്പിറപ്പാണ്.

ഹൃദയത്തിലെന്തുണ്ട് എന്നതാണ് ഒരുവന്റെ വില നിശ്ചയിക്കുന്നത്. "നല്ല മനുഷ്യൻ തന്റെ ഹൃദയത്തിലെ നല്ല നിക്ഷേപത്തിൽ നിന്ന് നന്മയും ചീത്ത മനുഷ്യൻ തിന്മയും പുറപ്പെടുവിക്കും" എന്ന തിരുവചനം ഒരോർമ്മപ്പെടുത്തലാണ് നന്മകളാകുന്ന നിക്ഷേപത്തിൽ നിന്ന് വിരിയുന്ന ഓരോദിവസവും. മഴവില്ലുപോലെ മനോഹരമായിരിക്കും. അപ്പോൾ നാം നന്മയുടെ സുഗന്ധമുള്ളവരും ജീവൻ തുടിക്കുന്നവരും ജീവൻ നിലനിർത്തുന്നവരുമായിത്തീരും. ഇത്തരത്തിലുള്ള ഒരുപാട് ജീവിതങ്ങൾ നമ്മുടെ ഇടയിൽ ഉണ്ട് എന്നത് ആശ്വാസകരവും വിശുദ്ധിയിലേക്ക് വളരുവാൻ നമുക്ക് പ്രചോദകരവുമാണ്.

ഹൃദയം വെളിവാകുന്നത് വാക്കിലും പ്രവൃത്തിയിലുമാണ്. ഫലത്തിൽ നിന്ന് വൃക്ഷത്തെ അറിയാം എന്ന് ക്രിസ്തു ഓർമ്മപ്പെടുത്തുന്നുണ്ട്. മനുഷ്യന്റെ ഏറ്റവും വലിയ സിദ്ധി വാക്കാണ്; ഇത് ഉപയോഗിക്കേണ്ടത് ഉത്തമ ലക്ഷ്യങ്ങൾക്കു വേണ്ടിയാവണം. ജീവിതത്തിന്റെ തളർച്ചയും ഇടർച്ചയും തീർക്കാൻ നല്ല വാക്കുകളോളം വിലപ്പെട്ട ഔഷധം വേറെയില്ല. സദൃശ്യവാക്യങ്ങൾ 16:24 ൽ നാം വായിക്കുന്നു; "ഇമ്പമുള്ള വാക്ക് തേൻ കട്ടയാകുന്നു. മനസ്സിനു മധുരവും അസ്ഥികൾക്ക് ഔഷധവും തന്നേ". വ്യക്തിത്വത്തിന്റെ ശോഭയായി നിലകൊള്ളേണ്ട വാക്കുകൾക്ക് സ്ഥിരതയില്ലാതെ തെളിമ നഷ്ടപ്പെടുമ്പോൾ ജീവിതം തന്നെ ഒരു നാട്യമോ വേഷപ്പകർച്ചയോ ആയി മാറുന്നുവെന്നത് നാം നേരിടുന്ന വെല്ലുവിളിയാണ്. വായിൽ തേനുള്ള ഈച്ചയ്ക്ക് വാലിൽ മുള്ളുണ്ടാകാം എന്നു പറയുന്നുണ്ട്.

എന്നാൽ മനസ്സിനെയും വാക്കുകളെയും നിയന്ത്രിച്ച് ജീവിതം മുന്നോട്ട് പോകുക എന്നത് ഏറെ ശ്രമകരമാണ്. 'ഇച്ഛിക്കുന്ന നന്മയല്ല ഇച്ഛിക്കാത്ത തിന്മയത്രേ പ്രവർത്തിക്കുന്നത്' എന്ന് പരി. പൗലോസ് ശ്ലീഹായുടെ വാക്കുകൾ നമ്മെ ചിന്തിപ്പിക്കേണ്ടതാണ്.

ഈ വിശുദ്ധമായ യാത്രയിൽ കാപട്യങ്ങളും അശുദ്ധിയും പുറത്തുവരാതിരിപ്പാൻ ബോധപൂർവ്വമുള്ള ശ്രദ്ധ അനിവാര്യമാണ്. എന്തായാലും ജീവിതം നന്നാകാനും നല്ല ഫലങ്ങൾ പുറപ്പെടുവിക്കാനും ശുദ്ധിയുള്ളതും നിർമ്മലവുമായ ഒരു ഹൃദയം ആവശ്യം തന്നെ. ഇക്കാര്യത്തിൽ നാം നിതാന്ത ജാഗ്രത പാലിച്ചില്ലെങ്കിൽ നമ്മെ മാത്രമല്ല നമ്മുടെ പരിസരത്തെ പോലും മലീമസമാക്കാം.

ഈ യാത്രയിൽ ദൈവം നമ്മോടുകൂടെ എന്ന അനുഭവം ഉണ്ടാകണമെങ്കിൽ എല്ലാ ജീർണ്ണതകളുടെയും വിത്തുകൾ വീണിട്ടുള്ള മനസ്സിൽ ഇനി ഉയരേണ്ടത് പ്രാർത്ഥനയാണ്. ദൈവമേ, ഞങ്ങൾ ശുദ്ധിയിൽ വളരാൻ ജ്ഞാനിയായ ശലോമോന് അങ്ങ് കൊടുത്തതുപോലെ അളവറ്റ ജ്ഞാനവും, തിരിച്ചറിവും, കടൽത്തീരംപോലുള്ള മനസ്സും നല്കണമേ.






ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

**പരിശുദ്ധന്മാർ**

"പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏകപുത്രനും പരിശുദ്ധനായ ഏക റൂഹായുമല്ലാതെ പരിശുദ്ധൻ ഇല്ല". ആരാധനയിലെ ഈ വിശ്വാസ പ്രഖ്യാപനം ത്രിയേക ദൈവമാണ് പരിപൂർണ്ണ പരിശുദ്ധൻ എന്ന സത്യം സഭ ഏറ്റു പറയുന്നതാണ്. "ഞാൻ നിങ്ങളുടെ ദൈവമായ യഹോവ ആകുന്നു; ഞാൻ വിശുദ്ധനാകയാൽ നിങ്ങൾ നിങ്ങളെത്തന്നെ വിശുദ്ധീകരിച്ച് വിശുദ്ധരായിരിക്കേണം" (ലേവ്യ. 11:44). "നിങ്ങളുടെ ദൈവമായ യഹോവ എന്ന ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരായിരിപ്പിൻ" (ലേവ്യ. 19:2). "ആകയാൽ നിങ്ങൾ നിങ്ങളെത്തന്നെ ശുദ്ധീകരിച്ച് വിശുദ്ധരായിരിപ്പിൻ; ഞാൻ നിങ്ങളുടെ ദൈവമായ യഹോവ ആകുന്നു" (ലേവ്യ. 7). മനുഷ്യൻ പരിശുദ്ധനാകുന്നത് ദൈവീക പരിശുദ്ധിയിലുള്ള ഭാഗഭാഗിത്തം മുഖാന്തിരമാണെന്ന് ചുരുക്കം. പരിശുദ്ധാത്മാവിൽ കൂടി മനുഷ്യനു ദൈവം നല്കുന്ന വലിയ ഒരു സമ്മാനമാണ് വിശുദ്ധി. മനുഷ്യന്റെ ഇതിനായുള്ള ശ്രമം അത്യന്താപേക്ഷിതമാണ്. ദൈവം സ്വതവെ വിശുദ്ധനാകുന്നു, എന്നാൽ പരിശുദ്ധാത്മ കൃപയാൽ ആർജ്ജിച്ചെടുത്ത വിശുദ്ധിയാണ് മനുഷ്യനുള്ളതെന്നതിനാൽ അത് മനുഷ്യന്റെ അലസതകൊണ്ട് എപ്പോൾ വേണമെങ്കിലും നഷ്ടപ്പെടുകയും ചെയ്യാം (1 കോരി. 10:12). പരിശുദ്ധന്മാർക്കു പരിശുദ്ധി നൽകുന്നവനായ ദൈവം എന്ന് വി.കുർബ്ബാനയിൽ ചൊല്ലുന്നത് പരിശുദ്ധി ദൈവദാനമായി നമുക്കു ലഭിക്കുന്നുവെന്നും ആ തേജസ്സിൽ നടക്കുവാൻ നമുക്കു സൂഷ്മത വേണമെന്നും ഓർമ്മിപ്പിക്കലാണ് (2 തെസ്സ.2:1314).

**പരിശുദ്ധന്മാരുടെ വിവിധ ഗണങ്ങൾ**

ഓരോ ക്രിസ്ത്യാനിയും വിശുദ്ധിയ്ക്കായി വിളിക്കപ്പെട്ടിരിക്കുന്നവരാണ്. അവരിൽ കുടിക്കൊണ്ടിരിക്കുന്ന ദൈവസ്വരൂപം പ്രോജ്വലിപ്പിക്കുന്നതിലൂടെ അവർ വിശുദ്ധന്മാരായിത്തീരുവാൻ വി. മാമോദീസായിലൂടെയും വി. മൂറോനഭിഷേകത്തിലൂടെയും വി. കുർബ്ബാനാനുഭവത്തിലൂടെയും ക്രിസ്ത്യാനികൾ യോഗ്യതനേടി. എന്നാൽ നാം വിശുദ്ധന്മാരെന്നു പ്രത്യേകം എടുത്തുപറയുന്നവർ അവരുടെ വിവിധ ജീവിതശൈലികളാൽ ഈ വിശുദ്ധി ക്രിസ്തുവിൽക്കൂടി പ്രതിഫലിപ്പിക്കുവാൻ കഴിഞ്ഞിട്ടുള്ളവരാകുന്നു. അവരെ ആറു ഗണങ്ങളായി പൊതുവായി കണക്കാക്കാം.

(i) അപ്പോസ്തോലന്മാർ - ക്രിസ്തുവിന്റെ രക്ഷണ്യ സുവിശേഷം ആദ്യമായി പ്രഘോഷിച്ചവർ

(ii) പ്രവാചകന്മാർ - ക്രിസ്തുവിന്റെ വരവിനെക്കുറിച്ച് മുൻകൂട്ടി അറിയിച്ചവർ

(iii) സഹദേന്മാർ - ക്രിസ്തുവിന്റെ രക്ഷണ്യ സുവിശേഷത്തിനുവേണ്ടി രക്തസാക്ഷികളായവർ

(iv) സഭാപിതാക്കന്മാർ - ക്രിസ്തീയ വിശ്വാസം വ്യാഖ്യാനിച്ചു കൊടുത്തവർ

(v) സന്യാസശ്രേഷ്ഠർ - ഏകാന്തവാസികളും വിലാപക്കാരും ആയി വിവിധതപശ്ചര്യയിൽ കൂടി ക്രിസ്തീയ ജീവിത പൂർണ്ണത പ്രാപിച്ചവർ

(vi) നീതിമാന്മാർ – മാതൃകാ ജീവിതത്തിലൂടെ ഈ ലോകത്തിൽ വൈദികരായും അത്മായക്കാരായും കുടുംബജീവിതം നയിച്ച് ക്രിസ്തീയ ജീവിതത്തിന് മറ്റുള്ളവർക്ക് അനുകരണീയരായവർ.

ജീവിതത്തിന്റെ ഏതു തുറയിലുള്ളവർക്കും പരിശുദ്ധനാകാം. സാധാരണ മനുഷ്യർ, പരിശോധനകളിലും വീഴ്ചയിലും കൂടി ക്രിസ്തുവിനാൽ ബലപ്പെട്ട് നല്ല പോരാട്ടം തികയ്ക്കുന്നവരാണ് അവർ (1 തിമോ. 6:16). ദൈവത്തിന്റെ ഭവനക്കാരെന്ന നിലയിൽ പരസ്പര പ്രാർത്ഥനയിലൂടെ അവർ ശക്തിപ്പെടുന്നു. അവർ ക്രിസ്തീയ വിശ്വാസത്തിന്റെ വീരന്മാരാണ്. ലോകത്തിനു ക്രിസ്തുവിന്റെ അനുകാരിയും (1 കോരി. 11:1), സാക്ഷ്യസമൂഹത്തിന്റെ അംഗങ്ങളുമാണ് (എബ്രാ. 12:1). അവരുടെ സാന്നിദ്ധ്യം നമ്മെ വിശ്വാസത്തിൽ ഭയരഹിതരാക്കുന്നു. അവർ ദൈവീകരണ പ്രക്രിയയിൽ മുന്നിട്ടു നിൽക്കുന്നവരാകയാൽ അവർ ദൈവത്തിന്റെ അടുത്ത സ്നേഹിതരും ദൈവാനുസരണത്തിൽ വിശുദ്ധീകരിക്കപ്പെട്ടവരുമാണ്. ഈ ലോകത്തിൽ നിന്നു ദൈവത്തിന്റെ മടിയിലേക്കു വിളിക്കപ്പെട്ടിരിക്കുന്ന വിശുദ്ധർ ഈ ലോകത്തിൽ വച്ച് ചെയ്തതുപോലെ ദൈവ കൃപയാൽ അത്ഭുതങ്ങൾ പ്രവർത്തിക്കുവാൻ മരണശേഷവും സാധിക്കുന്നവരാണ്. അവർ ഈ ലോകത്തിലെന്ന പോലെ മരണശേഷവും മറ്റുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുന്നവരും മദ്ധ്യസ്ഥത അണയ്ക്കുന്നവരുമാണ്.

### വിശുദ്ധന്മാരുടെ മദ്ധ്യസ്ഥത

ദൈവം ഒരുവനല്ലോ; ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനും ഒരുവൻ; എല്ലാവർക്കും വേണ്ടി മറുവിലയായി തന്നെത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേശു തന്നെ (1 തിമോ. 2:5,6). യേശുക്രിസ്തു മാത്രമേ, മനുഷ്യർക്കും ദൈവത്തിനുമിടയിൽ യഥാർത്ഥ മദ്ധ്യസ്ഥൻ (mediator) ഉള്ളൂ. എന്നാൽ ഭൂമിയിലെ വിശുദ്ധന്മാർ ദൈവത്തിനു പ്രസാദമുള്ളവരായതുകൊണ്ടും (സങ്കീ. 16:3) ദൈവത്തിന്റെ ചെവി നീതിമാന്മാരുടെ നിലവിളിക്കു തുറന്നിരിക്കുന്നതുകൊണ്ടും (സങ്കീ. 34:15) നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു (യാക്കോ. 5:16) എന്നതുകൊണ്ടും വിശുദ്ധന്മാർ ജനങ്ങൾക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്ന മദ്ധ്യസ്ഥരാണ്. ഒരു പരിശുദ്ധൻ ജീവനോടിരുന്നപ്പോൾ അവന്റെ പ്രാർത്ഥന കേൾക്കുമെന്നും അവൻ വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടു കൂടി ആയിരിക്കുമ്പോൾ (ഫിലി. 1:23) അവന്റെ പ്രാർത്ഥന കേൾക്കുകയില്ലെന്നും പറയുന്നത് വിചിത്രമല്ലേ? പ. പൗലോസ് ശ്ലീഹാ തന്നെ എഫേസ്യരോടും (എഫേ. 6:19) തെസ്സലോനിക്യരോടും (1 തെസ്സ. 5:25) കൊലോസ്യരോടും (കൊലോ. 4:3) റോമക്കാരോടും (റോമ. 15:30 –31) അദ്ദേഹത്തിനു വേണ്ടി പ്രാർത്ഥിക്കുവാൻ അപേക്ഷിക്കുന്നു. 'നിൻ മാതാവു വിശുദ്ധന്മാർ എന്നിവർ തൻ പ്രാർത്ഥനയാൽ..................... കൃപ ചെയ്യേണം' എന്ന് വി. കുർബ്ബാനയുടെ ആരംഭത്തിലേ സഭ പ്രാർത്ഥിക്കുന്നത് സകല വിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയും പ്രാർത്ഥനയും സഭയുടെ കൂട്ടായ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമാണെന്നുള്ളതിനാലാണ്. ഇത് സഭയുടെ പൗരാണിക വിശ്വാസ പാരമ്പര്യമാണ്. കൈസര്യായിലെ വി. ബസ്സേലിയോസ് (379) തന്റെ 360–ാം ലേഖനത്തിൽ അപ്പോസ്തോലന്മാരുടെയും പ്രവാചകന്മാരുടെയും സഹദേന്മാരുടെയും പ്രാർത്ഥനയ്ക്കായി യാചിക്കുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. നാല്പതു സഹദേന്മാരെക്കുറിച്ച് അവർ മനുഷ്യവർഗ്ഗത്തിന്റെ പൊതുസ്നേഹിതരും ശക്തരായ പ്രതിനിധികളും തീക്ഷ്ണമായ പ്രാർത്ഥനയിലൂടെ സഹകാരികളുമാണ് (അദ്ധ്യായം 8) എന്ന് വി. ബസ്സേലിയോസ് പറയുന്നു. നിസ്സായിലെ വി. ഗ്രീഗോറിയോസ് (395), നാസ്സിയാൻസിലെ വി. ഗ്രീഗോറിയോസ് (389) വി. കുപ്രിയാനോസ്, സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് എന്നീ സഭാപിതാക്കന്മാർ ഇതേ രീതിയിൽ പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കായി അപേക്ഷിക്കുന്നുണ്ട്. ഇത് സഭ ഇന്നും തുടരുന്നു.

### വിശുദ്ധന്മാരെ ബഹുമാനിക്കുന്നു

ദൈവത്തിനു മാത്രമാണ് നാം ആരാധന അർപ്പിക്കുന്നത്. എന്നാൽ ദൈവകൃപയിൽ വളർച്ച പ്രാപിച്ച വിശുദ്ധന്മാരെ നാം ആദരിക്കുകയും ബഹുമാനിക്കുകയും വണങ്ങുകയും ചെയ്യുന്നു. ഇത് അവർക്ക് പരിശുദ്ധി നല്കിയ ദൈവത്തോടുള്ള നന്ദി പ്രകടനമാണ്. സഹദേന്മാർ രക്തസാക്ഷിത്വം പ്രാപിച്ച സ്ഥലത്ത് ക്രമമായി ഒരുമിച്ചു കൂടിവരികയും അവരുടെ ബഹുമാനാർത്ഥം പള്ളികൾ സ്ഥാപിക്കുകയും അവരുടെ തിരുശേഷിപ്പുകളെ ബഹുമാനിക്കുകയും വണങ്ങുകയും ചെയ്യുന്നത് സഭയുടെ അതിപുരാതന പാരമ്പര്യമാണ്. ഇത് വിശ്വാ

സികൾക്ക് വിശുദ്ധന്മാരുടെ മാതൃക പിന്തുടരുവാനുള്ള ഊർജ്ജം പകർന്നു കൊടുക്കുന്നു. വി. പോളിക്കാർപ്പോസിന്റെ അസ്ഥികൾ വിലപിടിപ്പുള്ള രത്നക്കല്ലുകളെക്കാൾ വിലയേറിയതായി കണക്കാക്കി ആദിമ ക്രിസ്ത്യാനികൾ സമാഹരിച്ചു വച്ച് അവയെ ബഹുമാനിച്ചു. വിശ്വാസികൾ അവരുടെ രക്തസാക്ഷി വാർഷികത്തിൽ ഒരുമിച്ചുകൂടി വന്ന് സ്വർഗ്ഗത്തിലേക്കുള്ള അവരുടെ ജന്മദിനമായി ആ ദിവസത്തെ ആദരിച്ചിരുന്നു. ഈ വിശുദ്ധ പാരമ്പര്യം ഓർത്തഡോക്സ് സഭ ഇന്നും വിശുദ്ധന്മാരുടെ പെരുന്നാൾ ആചരണത്തിലൂടെ തുടരുന്നു. വിശുദ്ധന്മാരുടെ പെരുന്നാളാചരണം നാലാം നൂറ്റാണ്ടു മുതലെ സഭയിൽ തുടങ്ങിയതാണ്.

സഹദേന്മാരുടെ തിരുശേഷിപ്പുകൾക്ക് സഭാ പിതാക്കന്മാർ നാലാം നൂറ്റാണ്ടു മുതൽ പ്രാധാന്യം നല്കിയിരുന്നതായി സഭാചരിത്രകാരൻ കൈസറിയയിലെ യൗസേബിയോസ് സാക്ഷിക്കുന്നു. ക്രിസ്തുവിനുവേണ്ടി രക്തസാക്ഷികളായവരെ യൗസേബിയോസ് ജീവനുള്ള ദൈവത്തിന്റെ സ്നേഹിതരെന്നും (സഭാചരിത്രം. 5-1) വിളിക്കുന്നു. നാലാം നൂറ്റാണ്ടിലെ തന്നെ അപ്പോസ്തോലിക് കോൺസ്റ്റിറ്റ്യൂഷൻ എന്ന പുസ്തകം (5.1) രക്തസാക്ഷികളെ കർത്താവിന്റെ സഹോദരർ എന്നും പരിശുദ്ധാത്മാവിന്റെ പാത്രങ്ങളെന്നും വിളിച്ചു. കൈസറിയായിലെ വി. ബസ്സേലിയോസ്, നിസ്സായിലെ വി. ഗ്രീഗോറിയോസ്, യെരുശലേമിലെ വി. കൂറിലോസ്, സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് എന്നീ പിതാക്കന്മാരുടെ തിരുശേഷിപ്പുകൾ ആത്മീയ കൃപകളാൽ നിറയ്ക്കപ്പെട്ടവയെന്നു സാക്ഷിക്കുന്നു. അവരുടെ കബറുകൾ പോലും പ്രത്യേക അനുഗ്രഹസാന്നിദ്ധ്യമുള്ളതാണെന്നു രേഖപ്പെടുത്തി. ഇന്നും വിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ നിലകൊള്ളുന്ന പള്ളികൾ സന്ദർശിക്കയെന്ന സഭയുടെ വിശുദ്ധ പാരമ്പര്യം തുടരുന്നു. പുതിയ പള്ളികൾ പണിയുമ്പോൾ ത്രോണോസ്സിൽ വിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ സ്ഥാപിക്കയെന്നത് സഭയുടെ പൗരാണിക പാരമ്പര്യമാണ്. വിശുദ്ധന്മാരുടെ ഓർമ്മദിനങ്ങളിൽ അവരുടെ തിരുശേഷിപ്പുകളോ അവരുടെ നാമത്തിൽ പള്ളികൾ സ്ഥാപിക്കുന്നിടത്തോ ഒരുമിച്ചുകൂടി അവരുടെ ജീവിതാപദാനങ്ങൾ വർണ്ണിച്ചുകേൾക്കുകയും വിശുദ്ധ ആരാധനകൾ നടത്തുകയും ചെയ്ത് പെരുന്നാൾ ആഘോഷിക്കുന്നതും ആദിമകാലം മുതലേ തുടങ്ങി. എന്നാൽ ഈ ഓർമ്മപ്പെരുന്നാളുകൾ വാണിജ്യവൽക്കരിക്കുന്നതിനെ സഭാ പിതാക്കന്മാർ എന്നും ശാസിച്ചിട്ടുണ്ട്. വി. കന്യകമറിയാമിന്റെയും വിശുദ്ധന്മാരുടെയും പെരുന്നാളാചരണത്തിനു മുമ്പ് ഏതാനും ദിവസങ്ങളിൽ നോമ്പനുഷ്ടിക്കുന്നത് സഭയുടെ പുരാതന പാരമ്പര്യമാണ്.

✠



# കാനോനിക നമസ്കാരം



ഡോ. മാത്യൂസ് മാർ
തിമോത്തിയോസ്
മെത്രാപ്പോലീത്ത

**വി.** പൗലോസ് ശ്ലീഹാ പറയുന്നത് ഇടവിടാതെ പ്രാർത്ഥിക്കുവാനാണ്. ഒരു ക്രിസ്ത്യാനി എപ്പോഴും നടത്തേണ്ട ശുശ്രൂഷയാണ് പ്രാർത്ഥന. എന്നാൽ സഭ യാമ പ്രാർത്ഥനകളായി ഇതിനെ ക്രമീകരിച്ചിരിക്കുന്നു. 'It is to sanctify different hours'. എല്ലാ യാമങ്ങളും ശുദ്ധീകരിക്കുവാൻ വേണ്ടി ക്രമീകരിച്ചിരിക്കുന്നു'. മാബൂഗിലെ മാർ പീലക്സിനോസ് ബാവയുടെ സന്ധ്യാനമസ്കാരം, രഹസ്യ പ്രാർത്ഥനയിൽ എല്ലാത്തിനെയും സമർപ്പിച്ചുള്ള പ്രാർത്ഥന നമുക്ക് കാണാം. 'നീ നിർമ്മിച്ചിട്ടുള്ള മനുഷ്യരിൽ നിന്നും അവരുടെ രോമങ്ങളിൻ ഇഴകളുടെ എണ്ണപ്രകാരം നിനക്ക് സ്തുതി. നീ സൃഷ്ടിച്ചിട്ടുള്ള പല ജാതി ഊമ വർഗ്ഗങ്ങളിൽ നിന്ന് അവരുടെ എണ്ണപ്രകാരം നിനക്ക് സ്തുതി'. നമ്മുടെ ഉത്തരവാദിത്തമാണ് പ്രാർത്ഥിക്കുക എന്നുള്ളത്. ദൈവസ്നേഹത്തിന്റെ പ്രതിസ്പന്ദനമാണിത്. അതുകൊണ്ട് ഓരോ നിമിഷവും നന്ദി അർപ്പിക്കുവാൻ നാം ബാദ്ധ്യസ്ഥരാണ്. അതിനാൽ പ്രത്യേക സമയം മാറ്റി വയ്ക്കുന്നു. സങ്കീർത്തനങ്ങളിൽ ദാവീദ് 7 നേരം പ്രാർത്ഥിച്ചതായി കാണുന്നു. ഇതിനൊക്കെ യഹൂദ പശ്ചാത്തലമുണ്ട്. അതിന്റെ അടിസ്ഥാനത്തിലാണ് നമ്മുടെ ആരാധന 7 യാമങ്ങളായി ക്രമീകരിച്ചിരിക്കുന്നത്. 7 പൂർണതയുടെ സംഖ്യയായി യഹൂദന്മാർ കണക്കാക്കിയിരുന്നു. 7 നേരത്തെ പ്രാർത്ഥന-ആഴ്ചയ്ക്ക് 7 ദിവസം എന്ന പൗരാണിക കണക്കും ഉണ്ട്. സൃഷ്ടികർത്താവ് 6 ദിവസം സൃഷ്ടി കർമ്മം നിർവ്വഹിച്ചു. ഏഴാം ദിവസം സ്വസ്ഥമായിരുന്നു. അതിലും ഏഴിന്റെ കണക്ക് ഉണ്ട്. പ്രാർത്ഥനകൾ എല്ലാ സമയങ്ങളും നമ്മുടെ സ്നേഹ പ്രകടനമാണ്. നമ്മെതന്നെ സ്വയം, ദൈവകരുണയിലാണ് ജീവിക്കുന്നത് എന്ന് ഓർമ്മപ്പെടുത്തുന്നതും ദൈവത്തിന് നന്ദി പറയുന്നതുമാണ് പ്രാർത്ഥന. ദൈവകൃപക്കനുസരിച്ച് നാം ജീവിക്കുന്നു എന്ന പ്രകടനമാണ് പ്രാർത്ഥന. ദൈവത്തിലുള്ള നമ്മുടെ ആശ്രയബോധം വെളിവാക്കുന്നു. നമ്മുടെ അഹങ്കാരത്തെ നിയന്ത്രിക്കാൻ കഴിയുന്ന പ്രക്രിയയാണ് പ്രാർത്ഥന. ദൈവത്തിൽ നാം ജീവിക്കുകയും ചരിക്കുകയും ചെയ്യുന്നു.

**ഒന്നിച്ചു നമസ്കരിക്കുന്നതിനിടയിൽ രണ്ട് കൗമാകൾ?**

യാമപ്രാർത്ഥനകൾ ഒരുമിച്ചില്ല. പക്ഷേ, നമ്മുടെ സൗകര്യാർത്ഥം ഒന്നിച്ച് നടത്തപ്പെടുന്നു. പൂർണ്ണമായ അർത്ഥത്തിൽ നടത്തുമ്പോൾ രണ്ട് കൗമാ ചൊല്ലണം. അലസത ഉണ്ടാകരുത്. അലസത ഉണ്ടാകാതിരിക്കാനായി കൗമാ രണ്ടും നടത്തണം. യഥാർത്ഥത്തിൽ ഓരോ യാമപ്രാർത്ഥനകളും വിശ്വാസപ്രമാണവും കുക്കിലിയോനും ചൊല്ലി അവസാനിപ്പിക്കേണ്ടതാകുന്നു. പക്ഷേ, എല്ലാത്തിലും നാം ചൊല്ലുന്നില്ല. ഒമ്പതാം മണി നമസ്കാരത്തിന് വാങ്ങിപ്പോയവരെ ഓർക്കുന്നതിനായി Symbolic ആയി തിരശ്ശീല ഇട്ട് നമസ്കാരം നടത്തുന്നു.

**സമൂഹപ്രാർത്ഥനയും വ്യക്തിപരമായ പ്രാർത്ഥനയും.**

വ്യക്തിപരമായ പ്രാർത്ഥന ഇല്ല. Every Prayer is Common Prayer. ഒരാൾ പ്രാർത്ഥിക്കുമ്പോൾ അയാളെ ബന്ധപ്പെട്ട് അനേകർ ഉണ്ട്. വ്യക്തിപരമായി പ്രാർത്ഥിക്കുമ്പോഴും, ഞാൻ എന്ന വ്യക്തി വളരുന്നത് സമൂഹത്തിലൂടെയാണ്. സ്വന്തമായി വാചാപ്രാർത്ഥന ആണെ

*(ശേഷം പേജ്...20)*



# കപ്പദോക്യൻ പിതാക്കന്മാരുടെ വി. കുർബ്ബാന സങ്കല്പം

ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

ക്രിസ്തീയ വേദശാസ്ത്രത്തിന്റെ ശൈശവദശയിൽ അമൂല്യസംഭാവനകൾ നല്കിയിട്ടുള്ളവരാണല്ലോ 4, 5 നൂറ്റാണ്ടുകളുകളിൽ ജീവിച്ചിരുന്ന കേസറിയായിലെ മാർ ബസേലിയോസ്, നാസിയാൻസസിലെ മാർ ഗ്രീഗോറിയോസ്, നിസായിലെ മാർ ഗ്രീഗോറിയോസ് എന്നീ മൂന്ന് കപ്പദോക്യൻ പിതാക്കന്മാരും. വേദശാസ്ത്രം, വേദപുസ്തക വ്യാഖ്യാനം, ആരാധനാക്രമങ്ങളുടെ ക്രോഡീകരണം, സന്യാസ ജീവിതത്തിന്റെ മാർഗ്ഗദർശനങ്ങൾ എന്നിങ്ങനെ ക്രിസ്തീയ ചിന്താഗതിയുടെ എല്ലാ മേഖലകളിലും വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ളവരാണ് ഈ പിതാക്കന്മാർ. ക്രൈസ്തവ ദർശനങ്ങളെക്കുറിച്ച് അത് ഏത് മേഖല ആയിരുന്നാലും ഗവേഷണം നടത്തുവാൻ ശ്രമിക്കുന്ന ഒരാൾക്കും കപ്പദോക്യൻ പിതാക്കന്മാരെ അവഗണിക്കാനാവില്ല.

കൈസറിയായിലെ മാർ ബസേലിയോസ് നാസിയാൻഡിലെ മാർ ഗ്രീഗോറിയോസ് എന്നിവരുടെ വി. കുർബ്ബാനയെ സംബന്ധിച്ച വീക്ഷണങ്ങൾ.

**1. കൈസറിയായിലെ മാർ ബസേലിയോസ്**

കിഴക്കൻ ചിന്താഗതിയുടെയും, സഭാജീവിതത്തിന്റെയും ശൈശവദശയിൽ നേർവഴി കാണിച്ചുതന്ന് വളർത്തിയ ഒരു ക്രാന്തദർശിയായിരുന്നു മാർ ബസേലിയോസ്. അദ്ദേഹത്തിന്റെ എഴുത്തുകളിൽ സഭയുടെ രഹസ്യങ്ങളെക്കുറിച്ച്, പ്രത്യേകിച്ച് വി. മാമോദീസായെക്കുറിച്ച്- ധാരാളം പരാമർശങ്ങൾ കാണുന്നുണ്ട്; എങ്കിലും അതിശയമെന്നു പറയട്ടെ വി. കുർബ്ബാനയെക്കുറിച്ച് താരതമ്യേന പരാമർശങ്ങൾ കുറവാണ്. (JRK ഫെൻവിക്കും ഈ കാര്യം സാക്ഷിക്കുന്നുണ്ട് Fenwick, "The anaphors of St. Basil and St. James; An investigation in to their common origin, in orientalia, Christians Analetca 240 Rome 1992, P.20) പരിശുദ്ധാത്മാവിനെക്കുറിച്ച് എഴുതിയ പ്രബന്ധത്തിൽ ചില കാര്യങ്ങൾ പറയുന്നുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ നാമത്തിലുള്ള അനാഫോറ തന്നെ നമുക്ക് ആദ്യം പരിശോധിക്കാം.

ബസേലിയോസിന്റെ കുർബ്ബാന ക്രമത്തിന് ഒന്നിലധികം പാഠങ്ങൾ (രൂപങ്ങൾ) ഉണ്ട്. അതുകൊണ്ടുതന്നെ ഈ ക്രമത്തിന്റെ യഥാർത്ഥ ഉടമസ്ഥത നിർണ്ണയിക്കുവാൻ പ്രയാസമാണ്. ഇദ്ദേഹത്തിന്റെ നാമത്തിൽ ഈ ഗുപ്തായ ഭാഷയിൽ ഒരു ക്രമവും അതിന്റെ ഗ്രീക്ക് വിവർത്തനവും നിലവിലുണ്ട്. എന്നാൽ ബൈസന്റയിൻ സഭയിൽ ഉപയോഗത്തിലിരിക്കുന്ന ബസേലിയോസിന്റെ ഗ്രീക്ക് ക്രമം ഇതിനേക്കാൾ അഞ്ചു മടങ്ങ് നീളം കൂടിയതാണ്. ഇവയിലെല്ലാം ബസേലിയോസ് തനിയെ എഴുതിയവയോ അതോ ഇവയിൽ ഒരെണ്ണം ബസേലിയോസ് എഴുതിയതും ബാക്കി വേറെ ആരോ വ്യത്യാസപ്പെടുത്തിയതോ അതുമല്ലെങ്കിൽ എല്ലാം വേറെ ആരോ എഴുതിയിട്ട് ബസേലിയോസിന്റെ നാമത്തിൽ പ്രചരിപ്പതോ ആകാം. ബസേലിയോസ് മരിച്ചപ്പോൾ അദ്ദേഹത്തിന്റെ ഉറ്റ സുഹൃത്തായ നാസിയാൻസസിലെ ഗ്രീഗോറിയോസ് നടത്തിയ ചരമപ്രസംഗത്തിൽ ബസേലിയോസ് പ്രാർത്ഥനകൾ ക്രമപ്പെടുത്തിയിരുന്നു എന്നു പറയുന്നുണ്ട് (Fenwick p.20) അതിന്റെ അർത്ഥം പുതിയ പ്രാർത്ഥനകൾ എഴുതി എന്നോ പഴയവ നവീകരിച്ചു എന്നോ ആകാം. ബസേലിയോസിന്റെ കാലഘട്ടവും അദ്ദേഹത്തിന് സഭയിലുണ്ടായിരുന്ന ആധികാരിക

തയും മുൻനിർത്തി ഫെൻവിക് അഭിപ്രായപ്പെടുന്നത് അദ്ദേഹം ഒരു പുതിയ കുർബ്ബാന ക്രമം ക്രോഡീകരിക്കുകയയോ പഴയ ഒരു ക്രമത്തെ നവീകരിക്കുകയോ ചെയ്തിരിക്കാനുള്ള എല്ലാ സാദ്ധ്യതകളും ഉണ്ട് എന്നാണ് (Fenwick p.299). ഈ ലേഖനത്തിന്റെ ആരംഭത്തിൽ വിവരിച്ചിരിക്കുന്ന സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ ആരാധനാക്രമങ്ങളിൽ ത്വരിതമായ മാറ്റങ്ങൾ വന്നുകൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു മാർ ബസേലിയോസിന്റേത്. ഒരേ ആളിന്റെ നാമത്തിൽ വ്യത്യസ്തങ്ങളായ ക്രമങ്ങൾ കാണുന്നതുതന്നെ ഈ മാറ്റങ്ങളുടെ അനന്തരഫലമായിരിക്കണം. ഈ പിതാവിന്റെ നാമത്തിലുള്ള ചെറിയ ക്രമത്തോട് നിഖ്യയിലെ ത്രിത്വവിശ്വാസത്തിന്റെ അന്ത സത്ത കൂട്ടിച്ചേർത്തു വിപുലികരിച്ചതാണ് വലിയ ക്രമം. D. B. ഫെൻവിക്ക്, കാപ്പെലെ എന്നിവരുടെ അഭിപ്രായത്തിൽ കേസറിയായിലെ ബസേലിയോസാണ് ഈ വിപുലീകരണത്തിന്റെ പിന്നിൽ പ്രവർത്തിച്ചത് (Fenwick p. 80, capelle, La prolession du saint Egrit d; apries la litugia gheque do St. Basil. in, DS 7 (1962 p.69). ഇവ രണ്ടും താരതമ്യം ചെയ്താൽ ബസേലിയോസിന്റെ കുർബ്ബാനാ സങ്കല്പത്തിന്റെ അന്തഃസത്ത ലഭ്യമാകും. രണ്ടു പ്രധാന കാര്യങ്ങളാണ് ഇതിൽ നിന്നും വെളിപ്പെടുന്നത്.

**ത്രിത്വത്തിനു നല്കുന്ന പ്രാധാന്യം.** ക്രമം വിപുലീകരിച്ചിരിക്കുന്നത് പ്രധാനമായും ത്രിത്വത്തിലെ ആളത്വങ്ങളെ വർണ്ണിക്കുന്നതിനാണ്; (Fenwick p.80 ) പ്രത്യേകിച്ച് പുത്രനേയും പരിശുദ്ധാത്മിനേയും വർണ്ണിക്കുന്നതിനാണ്. "പരിശുദ്ധൻ പരിശുദ്ധൻ" എന്ന ത്രിവിധ സ്തുതിക്കു മുൻപുള്ള പ്രാർത്ഥനയിൽ (Pre- Sanctur) ഈ സൃഷ്ടി മുഴുവനെയും ദൈവത്തെ സ്തുതിക്കാൻ പ്രാപ്തമാക്കുന്നത് പരിശുദ്ധാത്മാവായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത് (Fenwick p.90). മനുഷ്യന്റെ ദൈവത്തിങ്കലേക്കുള്ള പ്രയാണം വർണ്ണിക്കുമ്പോൾ പുത്രനാണ് കേന്ദ്രസ്ഥാനം നല്കുന്നത്. മനുഷ്യൻ ദൈവത്തെ സമീപിക്കുന്നത് പുത്രനിൽ കൂടെയാണ്, പുത്രൻ മുഖാന്തിരമാണ് പരിശുദ്ധാത്മാവ് പിതാവിൽ നിന്നു പുറപ്പെടുന്നത് (capelle, p. 73). ബസേലിയോസിന്റെ വലിയക്രമത്തിലെ സ്ഥാപന വചനങ്ങൾ കർത്താവിന്റെ ക്രൂശുമരണം സ്വന്ത ഇഷ്ടപ്രകാരമായിരുന്നു എന്നും അതിനാലാണ് രക്ഷ ലഭിച്ചത് എന്നും ഊന്നിപ്പറയുന്നുണ്ട് (Fenwick p.134) ചുരുക്കിപ്പറഞ്ഞാൽ ത്രിത്വത്തിനും, വചനമാം ദൈവത്തിന്റെ മനുഷ്യാവതാരത്തിനും, ഈ ലോകത്തിലെ പ്രവർത്തനങ്ങൾക്കും, പ്രത്യേകിച്ച് ഇവയെല്ലാം എടുത്തു പറയുന്ന അനുസ്മരണ പ്രാർത്ഥനയ്ക്കും ബസേലിയോസ് പ്രാധാന്യം നല്കുന്നുണ്ട്. രണ്ടാമത് എടുത്തു പറയേണ്ട കാര്യം റൂഹാക്ഷണ പ്രാർത്ഥനയ്ക്ക് (Epiklesis) നല്കുന്ന പ്രാധാന്യമാണ്. ബസേലിയോസിന്റെ കാലത്തിനു മുൻപ് ഈ പ്രാർത്ഥനയ്ക്ക് കിഴക്കൻ ആരാധനകളിൽ സ്ഥാനമുണ്ടായിരുന്നു എങ്കിലും ഒരു പ്രത്യേക കർമ്മമെന്ന നിലയിൽ വളർന്നിരുന്നോ എന്നു സംശയമാണ്. ഈ സമയത്തെ പ്രാർത്ഥനയ്ക്ക് 4-ാം നൂറ്റാണ്ടിനു മുൻപ് ഒരു ക്ലിപ്ത രൂപം ഇല്ലായിരുന്നിരിക്കണം, കാരണം ഈ പ്രാർത്ഥന നമുക്ക് ലഭിച്ചത് ലിഖിതരൂപത്തിലല്ലെന്നും പാരമ്പര്യമായി സിദ്ധിച്ചത് ആണെന്നും അദ്ദേഹം തന്നെ "De Spiriti Sancto" കൃതിയിൽ വ്യക്തമാക്കു ന്നുണ്ട്. ഒരു വികാസത്തിന്റെ ഭാഗമായി ഇതിന് ഒരു വ്യക്തമായ രൂപവും കൃത്യമായ പ്രാർത്ഥനയും ഉണ്ടായി. ഇതിന്റെ പൂർണ്ണരൂപം ബസേലിയോസിന്റെ വലിയ കുർബ്ബാനക്രമത്തിൽ കാണാം. ഈ പ്രാർത്ഥനയിൽ ഈ സമയത്തെ ഭയഭക്തി ബഹുമാനങ്ങളുടെ പ്രാധാന്യവും ആരാധകന്റെ നീചാവസ്ഥയും എടുത്തുകാട്ടുന്നതോടോപ്പം അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങളാകുന്നത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം മൂലമാണെന്ന വിശ്വാസവും ശക്തമായി ചിത്രീകരിച്ചി രിക്കുന്നു (Fenwick p.184).

കപ്പദോക്യൻ പിതാക്കന്മാരിൽ പ്രഥമസ്ഥാനീയനായ മാർ ബസേലിയോസ് വി. കുർബ്ബാനയിൽ ലഭിക്കുന്നത് യഥാർത്ഥത്തിൽ കർത്താവിന്റെ ശരീരരക്തങ്ങളെന്ന വിശ്വാസം ശക്തമായി പിടിച്ചിരുന്നു. നോമ്പിനെക്കുറിച്ചുള്ള പ്രസംഗത്തിൽ അതു കർത്താവിന്റെ വചനങ്ങളാണെന്നും അത് സംശയിക്കേണ്ട കാര്യമില്ലെന്നും അദ്ദേഹം പഠിപ്പിച്ചു (PG. 31, col. 184). ത്രിത്വസംബന്ധമായ വേദവിപരീതങ്ങൾ പെരുകിയ സാഹചര്യത്തിൽ കർത്താവിന്റെ ദൈവത്വത്തിന് സഭ കൂടുതൽ ഊന്നൽ നല്കുവാനും തുടങ്ങി. ഈ രണ്ടു ഘടകങ്ങളും ഒരുമിച്ചു വന്നപ്പോൾ ദൈവമായ കർത്താവിന്റെ ശരീരവും രക്തവും അനുഭ

വിക്കുന്നത് ഭയത്തോടെ വീക്ഷിക്കുവാനും അതിന് ആവശ്യമായ ഒരുക്കങ്ങൾ വർദ്ധിക്കുവാനും തുടങ്ങി. ഒരുക്കമില്ലാതെ വി. കുർബ്ബാനയിൽ സംബന്ധിക്കുന്നത് പാപമാണെന്ന ചിന്തയും ഇക്കാലത്ത് ബലപ്പെട്ടു. ബസേലിയോസ് കേസറിയായിലെ പൗരന്മാർക്കയച്ച കത്തിൽ കുർബ്ബാന അനുഭവത്തിന്റെ ഒരുക്കങ്ങൾ വിവരിക്കുന്നുണ്ട് (Courtonniy, Saint BasilO Letters, textes etablis et traduits, vol. 1, Paris1957. p.26,27) പൗലൂസ് ശ്ലീഹായുടെ വചനങ്ങൾ ഉദ്ധരിച്ചു കൊണ്ട് അയോഗ്യമായി മേശയെ സമീപിക്കുന്നവർക്ക് ശിക്ഷ ലഭിക്കുമെന്നും, ഒരുക്കത്തോടെ അനുഭവിക്കുന്നവർക്ക് ജീവൻ ലഭിക്കുമെന്നും ദൈവ വചനത്തിലും ജ്ഞാനത്തിലും പങ്കാളിയാകുമെന്നും മാർ ബസേലിയോസ് പറയുന്നു (Ibid, p.27, 28). ശരിയായി അനുഭവിക്കുന്നവർക്കുള്ള പ്രതിഫലം വലുതു തന്നെ. അതിനാലായിരിക്കാം മറ്റൊരു കത്തിൽ ദിവസേന കുർബ്ബാന അനുഭവിക്കു ന്നത് അത്യുത്തമമെന്ന് അദ്ദേഹം കല്പിക്കുന്നത്. അദ്ദേഹം സ്വയമായി ആഴ്ചയിൽ 4 ദിവസമേ കുർബ്ബാന അനുഭവിക്കാറുള്ളു എങ്കിലും, കുർബ്ബാന സ്വന്ത ഭവനങ്ങളിൽ സൂക്ഷിച്ച് ദിവസേന അത് അനുഭവിക്കുന്നത് അതിലും ഉത്തമമെന്നു വിധിക്കുന്നുണ്ട് (Ibid p.203, 204.)

## 2. നാസിയാൻസിലെ വി. ഗ്രീഗോറിയോസ്

"വേദശാസ്ത്രജ്ഞനായ ഗ്രിഗറി" (Gregory the theologian) എന്നറിയപ്പെടുന്ന ഈ പിതാവിന്റെ പ്രസംഗങ്ങളിലാണ് പ്രധാനമായും വി. കുർബ്ബാനയെക്കുറിച്ചുള്ള പരാമർശങ്ങൾ കാണുന്നത്. കർത്താവിന്റെ ശരീരവും രക്തവുമാകുന്ന വി. കുർബ്ബാന നമ്മെ സ്വർഗ്ഗത്തിലേയ്ക്കുയർത്തുന്ന കൂദാശയാണെന്നും (17, 12) ജീവനെ ആഗ്രഹിക്കുന്നവർ ലജ്ജ കൂടാതെയും, ശരീരത്തിന്റെയും മനസ്സിന്റെയും പൂർണ്ണ വെടിപ്പോടെ അതിൽ സംബന്ധിക്കണമെന്നും അദ്ദേഹം ആഹ്വാനം ചെയ്യുന്നു (Oration 45, 19) (barille, Eucharistle diapries les Peres, in, Dictionarie de theologie cattholique, 5, 1, Paris 1939 col 1147 f). വി. കുർബ്ബാന ഒരു സ്വർഗ്ഗീയ വിരുന്നാണ്. ഉയിർപ്പു പെരുന്നാളിനോടനുബന്ധിച്ചു നടത്തുന്ന വി. മാമോദീസായ്ക്കു ശേഷം സ്നാനമേറ്റവർ പള്ളിയിൽ പ്രവേശിക്കുന്നതിനെ സ്വർഗ്ഗീയ ആലയത്തിലേക്കുള്ള പ്രവേശനമായിട്ടാണ് ഗ്രീഗോറിയോസ് ചിത്രീകരിക്കുന്നത്. ബുദ്ധിമതികളായ കന്യകമാരെപ്പോലെ, കൂദാശകളാകുന്ന മെഴുകുതിരികൾ പിടിച്ച്, സങ്കീർത്തനങ്ങളും പാടിക്കൊണ്ടാണ് ഇവർ ദേവാലയത്തിലേക്കു പ്രവേശിക്കുന്നത്. സ്വർഗ്ഗീയവിരുന്നാകുന്ന സ്വർഗ്ഗീയ ആരാധനയിൽ ആണ് അവർ സംബന്ധിക്കുവാൻ പോകുന്നത് (PG 36, 425 A;anielow. J, Prible et liturgieO la theologie biblique des Sacraments p.177). വെളിപാടു പുസ്തകത്തിൽ വിവരിക്കുന്ന നിത്യമായ ആരാധനയും ഇതു തന്നെയാണ്.

വി. കുർബ്ബാന ഒരു ബലിയാണ് എന്നതിൽ ഗ്രീഗോറിയോസിനു സംശയമുണ്ടായിരുന്നില്ല; കാർമ്മികനും, ബലിവസ്തുവും കർത്താവു തന്നെ എന്ന സംശയവും ഇവിടെ പ്രത്യേകമായി കാണാം (Ligier. L, Origins of Eucharist p.182). വി. കുർബ്ബാനയാകുന്ന ബലിയെ വിഭജിച്ചു കൊടുക്കുന്ന മൂർച്ചയുള്ള ആയുധമായി പുരോഹിതന്റെ നാവിനെ വർണ്ണിച്ചുകൊണ്ട് ഇക്കോണിയത്തിലെ ആംഫിലോക്കിനെഴുതിയ കത്തിൽ അദ്ദേഹം ഇപ്രകാരം എഴുതുന്നു "കർത്താവിനെ സഭ ധ്യാനിക്കുന്ന പുരോഹിതന്റെ നാവ് രോഗങ്ങളെ സൗഖ്യമാക്കുന്നു, അതിനാൽ വി. ആരാധന അണച്ചു കൊണ്ട് അത് അധികം ചെയ്യുക. പ്രിയ സുഹൃത്തേ, നീ നിന്റെ വാക്കുകൾ കൊണ്ട് വചനമാം (ദൈവത്തെ) അവരോഹം ചെയ്യിക്കുകയും, നിന്റെ ശബ്ദത്തെ ഒരു ഖഡ്ഗമായി ഉപയോഗിച്ച്, രക്ത രഹിതമായ ഒരു വിഭജനത്താൽ കർത്താവിന്റെ ശരീരവും രക്തവും നീ ഭാഗിക്കുകയും ചെയ്യുമ്പോൾ എനിക്കു വേണ്ടിയുള്ള പ്രാർത്ഥനയും, മദ്ധ്യസ്ഥതയും നീ നിർത്തിക്കളയരുതേ" (Letter 171, Sc 208). വി. കുർബ്ബാനയുടെ സൗഖ്യദായക ശക്തി തന്റെ സഹോദരി ഗോർഗോണിയുടെ ചരമ പ്രസംഗത്തിൽ ഗ്രീഗോറിയോസ് വ്യക്തമാക്കുന്നു (8-ാം പ്രസംഗം). തന്റെ സഹോദരി രോഗിയായിരുന്നപ്പോൾ ഒരു മരുന്നിനും ശമിപ്പിക്കുവാൻ കഴിയാതിരുന്ന വേദനകളെ വി. കുർബ്ബാനയാൽ സൗഖ്യമാക്കിയതായി ഗ്രീഗോറിയോസ് വെളിപ്പെടുത്തുന്നു. എല്ലാ രോഗങ്ങളേയും സൗഖ്യമാക്കുവാൻ ശക്തിയുള്ള ഔഷധം എന്നാണ് അദ്ദേഹം കുർബ്ബാനയെ ഇവിടെ വിശേഷിപ്പിക്കുന്നത് (calvet-Sebas Li Erigoire de Najconge, Distor 6-12 in Sc, Paris, 1995, p.284-287).

✠



# വിശുദ്ധ വിവാഹ കൂദാശ



ഫാ. ഡോ. ഒ. തോമസ്

**വിവാഹ കൂദാശ**

കുടുംബം ദൈവത്താൽ സ്ഥാപിക്കപ്പെട്ടതാണ്. ഒരു കുടുംബത്തിന്റെ ആരംഭം കുറിക്കുന്നത് വിവാഹ കൂദാശയിലൂടെയാണ്. രാജ്യത്തിന്റെ നിയമപ്രകാരം 18 വയസ്സുള്ള സ്ത്രീയും 21 വയസുള്ള പുരുഷനും പരസ്പരസമ്മതപ്രകാരം വിവാഹത്തിലേർപ്പെടാനും അവർക്ക് ഭാര്യാഭർത്താക്കന്മാർ എന്ന നിലയിലുള്ള നിയമപരിരക്ഷ ലഭിക്കുവാനും അവകാശമുണ്ട്. എന്നാൽ സഭയുടെ കാഴ്ചപ്പാടിൽ അവർ ഭാര്യാഭർത്താക്കന്മാർ ആകുന്നില്ല. ആദ്യമാതാപിതാക്കളെപ്പോലെ ദൈവം കൂട്ടി യോജിപ്പിക്കുമ്പോഴാണ് അവർ യഥാർത്ഥത്തിൽ ഭാര്യാഭർത്താക്കന്മാരാകുന്നത്. അത് വിവാഹത്തിലൂടെയാണ് നടക്കുന്നത്. തന്മൂലം വിവാഹം ഒരു കൂദാശയാണ്.

വിവാഹ കൂദാശയ്ക്ക് രണ്ട് ഭാഗങ്ങളാണ് ഉള്ളത്.

1. മോതിരം വാഴ്വിന്റെ ക്രമം
2. കിരീടം വാഴ്വിന്റെ ക്രമം.

**മോതിരം വാഴ്വ്**

വിവാഹകൂദാശയുടെ ഒന്നാം ഭാഗമാണ് മോതിരം വാഴ്വ്. സഭയുടെ പഠിപ്പിക്കലുകളിൽ ദൈവാലയത്തിൽ വച്ചാണ് വിവാഹനിശ്ചയം പൂർത്തിയാകുന്നത്. മോതിരം വാഴ്വ് എന്ന ശുശ്രൂഷയിലൂടെ കാർമ്മികൻ ആശീർവദിച്ച മോതിരങ്ങൾ വധൂവരന്മാരെ അണിയിക്കുന്നു. ഓർത്തഡോക്സ് ദൈവശാസ്ത്രത്തിൽ വിവാഹമെന്നത് സ്ത്രീയും പുരുഷനും തമ്മിലുള്ള ഉടമ്പടിയല്ല. ദൈവവും, പുരുഷനും, സ്ത്രീയുമെന്ന മൂന്നുപേരുള്ള ഒരു ഉടമ്പടിയാണ്. ഇത് ദൈവീക തീരുമാനമാണ്. കാർമ്മികൻ ദൈവത്തിന്റെ പ്രതിപുരുഷനായി നിന്നുകൊണ്ട് ഈ ദൈവീകതീരുമാനം നടപ്പാക്കുന്നു.

**കിരീടം വാഴ്വ്**

വിവാഹ കൂദാശയിലെ രണ്ടാംഭാഗമാണ് കിരീടം വാഴ്വിന്റെ ക്രമം. ഇതാണ് വിവാഹ കൂദാശയുടെ പ്രധാനഭാഗം. വേദവായനകൾ ഒക്കെയും ഈ ഭാഗത്താണ് ഉള്ളത്. വേദവായനകൾക്ക് ശേഷം കിരീടം വാഴ്ത്തി വധൂവരന്മാരെ അണിയിക്കുന്നു. സാധാരണയായി കുരിശുമാലയാണ് നാം ഉപയോഗിക്കുന്നത്. തുടർന്ന് മിന്നുകെട്ടുന്നു. ഉടമ്പടിയുടെ പൂർത്തീകരണമായ മിന്നു കെട്ടിയതിന് ശേഷം മന്ത്രകോടി വധുവിനെ അണിയിക്കുന്നു. വിവാഹകൂദാശയുടെ സമാപനമായി കാർമ്മികൻ വരന്റെയും വധുവിന്റെയും വലതുകൈപ്പത്തികൾ ചേർത്തുപിടിച്ച് അന്യോന്യം ഭരമേൽപിക്കുന്നു. തുടർന്ന് വധുവരന്മാർക്കും ദൈവാലയത്തിൽ സന്നിഹിതരായിരിക്കുന്ന സകലർക്കും അനുഗ്രഹങ്ങൾ നേരുന്നു. ധൂപപ്രാർത്ഥനയോടുകൂടി വിവാഹകൂദാശ സമാപിക്കുന്നു. അതിനുശേഷം വധുവരന്മാരും സാക്ഷികളും വിവാഹ രജിസ്റ്ററിൽ ഒപ്പുവയ്ക്കുന്നു.

**വിവാഹം എന്നാൽ എന്ത്?**

പൊതുവായി വിവാഹം എന്നത് പ്രകൃതിയുടെ ക്രമീകരണമാണ്. എന്നാൽ പ്രകൃതിയുടെ ക്രമീകരണത്തെ ഇണചേരൽ എന്ന തലത്തിൽ മാത്രമേ അവതരിപ്പിക്കുവാൻ സാധിക്കുകയുള്ളൂ. ക്രിസ്തീയ വേദശാസ്ത്ര സങ്കൽപത്തിൽ വിവാഹം ദൈവ സൃഷ്ടിയാണ്, അത് ഒരു കൂദാശയാണ്. കൂദാശയായതിനാൽ പുരുഷനും സ്ത്രീയും തമ്മിലുള്ള കരാറല്ല. പുരുഷനെയും സ്ത്രീയെയും ദൈവം കൂട്ടിച്ചേർക്കുന്നു അവർ ഒന്നാകുന്നു, അത് ഒരു ഉടമ്പടിയാണ്. ദൈവം മദ്ധ്യസ്ഥനായുള്ള ഒരു ഉട

മ്പടി. ആ ഉടമ്പടി നിർമ്മിക്കുന്നത് വിവാഹ കൂദാശയിലൂടെയാണ്. അതിനാൽ വിവാഹ ത്തിന്റെ കൂദാശികമായ മൂല്യം വളരെ വലു താണ് പ്രധാനപ്പെട്ടതാണ്.

**വിവാഹത്തിന് മുൻപുള്ള തയ്യാറെടുപ്പുകൾ ഏവ?**

ഒന്നാമതായി വിവാഹം പള്ളിയിൽ പര സ്യമായി വിളിച്ചുചൊല്ലുന്നതിനുവേണ്ടിയുള്ള അപേക്ഷ ഫോം പൂരിപ്പിച്ച് നൽകണം. വധു വിന്റെ ഭവനക്കാർ വരന്റെ ഇടവകയിൽ നൽകു വാനുള്ള ദേശക്കുറി വാങ്ങിയിരിക്കണം. മന്ത്ര കോടി, താലി, വാഴ്ത്തുവാനുള്ള മാല, മോതിരം എന്നിവ തയ്യാറാക്കി വയ്ക്കണം. വര നും വധുവും വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിച്ചിരിക്കണം. സഭയുടെ പുതിയ തീരുമാനം അനുസരിച്ച് പ്രീമാരിറ്റൽ കൗൺസലിംഗിൽ പങ്കെടുത്തിരിക്കണം. പള്ളി വരുമാനങ്ങൾ, മാസവരി, സംഭാവനകൾ, ഗായ കസംഘം, വീഡിയോ മുതലായവയുടെ ഫീസ് എന്നിവ നൽകിയിരിക്കണം.

**മറ്റ് സഭാംഗങ്ങളെയോ മറ്റ് മതത്തിൽപ്പെട്ടവ രെയോ വിവാഹത്തിലൂടെ സ്വീകരിക്കുന്ന തിന്റെ നടപടിക്രമങ്ങൾ ഏവ?**

യാക്കോബായ സഭ ഒഴിച്ച് മറ്റ് സഭക ളിൽപ്പെട്ടവരെ ഓർത്തഡോക്സ് സഭയിൽ ചേർത്ത് അംഗമാക്കിയതിന് ശേഷമാണ് വിവാഹം നടത്തുന്നത്. മാർത്തോമ്മാ, സി. എസ്.ഐ എന്നീ സഭകളിൽപ്പെട്ടവർക്ക് വി. മൂറോൻ അഭിഷേകവും, കുമ്പസാരവും, വി. കുർബാനാനുഭവവും നടത്തി സഭയിൽ ചേർക്കുന്നു. കത്തോലിക്കാ സഭാംഗത്തെ കുമ്പസാരവും, വി. കുർബാനാനുഭവും നൽകി സഭയിൽ ചേർക്കുന്നു. ഓർത്തഡോക്സ് സഭാംഗമായിരുന്ന വ്യക്തി പെന്തക്കോസ്തു സഭയിൽ പോയി തിരിച്ചുവരുമ്പോൾ കുമ്പ സാരവും വി. കുർബാനാനുഭവവും പ്രായ ശ്ചിത്തവും നടത്തി സഭയിൽ ചേർക്കുന്നു.

പെന്തക്കോസ്തു സഭാംഗത്തെയും ഇതര മതത്തിൽപ്പെട്ടവരെയും വി. കുമ്പസാരം, മാമോദിസാ. വി. കുർബാനാനുഭവം എന്നിവ നൽകിയും മുദ്രപത്രത്തിൽ സ്വമനസാലെ മതം മാറുന്നു എന്ന് എഴുതിവാങ്ങിക്കുകയും ചെയ്ത് സഭാംഗമാക്കണം.

**വിവാഹ കൂദാശയിൽ കിരീടം വാഴ്വിന്റെ സമയത്ത് വധുവിന്റെ തലയിൽ നിന്ന് മൂടു പടം മാറ്റുന്നത് എന്തിന്?**

കിരീടം വാഴ്ത്തി ഇടുവിക്കുവാനും മിന്നു കെട്ടുവാനുള്ള സൗകര്യത്തിന് വേണ്ടിയാണ്.

**പാരമ്പര്യമായി എവിടെ വച്ചാണ് വിവാഹ കൂദാശ നടത്തേണ്ടത്?**

വരന്റെ ഇടവകയിൽ

**വിവാഹം നടക്കാതിരിക്കാനുള്ള കാനോനിക തടസങ്ങൾ ഏവ?**

മുൻപ് വിവാഹിതരായിരിക്കുന്നവർ, വിവാഹം നടത്താൻ സഭ അനുവദിക്കാത്ത ദിവസങ്ങൾ, പ്രായപൂർത്തിയാകാത്തവർ തമ്മി ലുള്ളത് (വരൻ 21, വധു 18), രക്തബന്ധം ഉള്ള വർ തമ്മിൽ (6,7 തലമുറവരെ വിവാഹബന്ധം അനുവദിക്കുന്നില്ല), മാനസികരോഗം.

**വിവാഹത്തിനായി പള്ളിയിലേക്ക് പ്രവേശി ക്കുന്നതിനുള്ള ക്രമീകരണം എന്താണ്?. ആര് ആദ്യം പ്രവേശിക്കണം?**

മണവാട്ടി ആദ്യം പ്രവേശിച്ച് മണവാള നായി കാത്തിരിക്കുന്ന ഒരു പാരമ്പര്യമാണ് സഭയ്ക്ക് ഉള്ളത്.

**മോതിരവും മന്ത്രകോടിയും കാർമ്മികൻ അണിയിക്കുന്നത് എന്തുകൊണ്ട്?**

വിവാഹം പുരുഷനും സ്ത്രീയും തമ്മി ലുള്ള ഒരു കരാറല്ല മറിച്ച് പുരുഷനും സ്ത്രീയും ദൈവവും ചേർന്നുള്ള പിരിയാനാ വാത്ത ഒരു ഉടമ്പടി ബന്ധമാണ്. അത് സഭയി ലൂടെ ആണ് ദൈവം കൂട്ടിചേർക്കുന്നത്. അതി നാൽ പരസ്പരം സ്വീകരിക്കുന്നതിന് പകരം ദൈവത്തിന്റെ പ്രതിനിധിയായി കാർമ്മികൻ ആശീർവദിക്കപ്പെട്ട മോതിരങ്ങളും മന്ത്ര കോടിയും അണിയിക്കുന്നു.

**താലി (മിന്ന്) യുടെ സാംഗത്യം എന്ത്?**

ഭാരതീയ സംസ്കാരത്തിൽ സ്ത്രീയുടെ ജീവിതത്തിലെ ഏറ്റവും പവിത്രമായി കരു തുന്ന ഒന്നാണ് താലി എന്നത്. പണ്ടുകാലത്ത് താലി കെട്ടിയ പുരുഷൻ എന്നാണ് ഭർത്താ വിനെ വിശേഷിപ്പിച്ചിരുന്നത്. ഭാരതീയ സംസ്കാരത്തിലെ വിവാഹാചാരത്തിലുള്ള താലി എന്ന ആചാരം ക്രൈസ്തവവത്കരിച്ച താണ് ഇന്ന് നാം ഉപോഗിക്കുന്ന മിന്ന്. ഹൈന്ദ വാചാരത്തിൽ അത് ആലിലയുടെ ആകൃതി യിൽ ഉപയോഗിക്കുന്നു. എന്നാൽ നമ്മൾ അതിൽ സ്ലീബായുടെ ആകൃതിയും കൂട്ടിചേർത്തു ഉപയോഗിക്കുന്നു. താലി കെട്ടുള്ളതിനുള്ള ചരട് മന്ത്രകോടിയിൽനിന്ന് 6 നൂലുകളുടെ കൂടെ ഒരു സാധാരണ നൂലും ചേർത്ത് പിരിച്ച് പശചേർത്ത് ഒറ്റനൂലാക്കി യാണ് നിർമ്മിക്കുന്നത്.

**മെത്രാപ്പോലീത്തമാർ എന്തുകൊണ്ടാണ് താലികെട്ടിക്കാത്തത്?**

മുൻകാലങ്ങളിൽ വിദേശത്തുനിന്ന് ഉള്ള മെത്രാപ്പോലീത്തന്മാർ ഇവിടെ കടന്നുവരികയും വിവാഹശുശ്രൂഷ നടത്തുകയും ചെയ്തിരുന്നു. എന്നാൽ താലി കെട്ടുക എന്നത് തികച്ചും ഭാരതീയ പാരമ്പര്യമായതിനാൽ അവർ ആ സമയത്ത് താലികെട്ടിക്കുവാനുള്ള ചുമതല വൈദികർക്ക് നൽകി. അത് ഇന്നു തുടർന്നു പോരുന്നു എന്നുമാത്രം.

**വി. വിവാഹ കൂദാശയിൽ വി. മദ്ബഹാ തുറക്കേണ്ടത് എപ്പോഴാണ്?**

വധുവരന്മാർ പള്ളിയകത്ത് പ്രവേശിക്കുമ്പോൾ വി. മദ്ബഹാ തുറന്നിരിക്കണം.

**മറ്റ് ഇടവകകളിൽ വച്ച് വിവാഹം നടത്തുന്നതിന് വേണ്ട നടപടി ക്രമങ്ങൾ ഏവ?**

പാരമ്പര്യമായി വരന്റെ ഇടവകയിൽ വച്ചാണ് വിവാഹം നടത്തേണ്ടത്. എന്നാൽ ഇന്ന് സൗകര്യാർത്ഥം മറ്റ് ദൈവാലയങ്ങളിൽ വച്ച് നടത്തുന്നുണ്ട്. മറ്റ് ഇടവകകളിൽ വച്ച് നടത്തുമ്പോൾ സാധാരണയായി വരന്റെ ഇടവക വികാരിയുടെ കത്തും ദേശക്കുറിയുടെ പകർപ്പും നൽകിയാൽ മതിയാകും. ആ ഇടവകയിലെ വിവാഹ രജിസ്ട്രറിൽ ആണ് ചേർക്കുന്നത് എങ്കിൽ, ആ വികാരിയിൽനിന്ന് വിവാഹസർട്ടിഫിക്കറ്റ് വാങ്ങി വരന്റെ ഇടവകയിലെ വിവാഹരജിസ്ട്രറിൽ ചേർക്കുകയും വേണം.

**ഇതര സഭകളിലേക്ക് വിവാഹം കഴിപ്പിക്കുന്നതിന്റെ മാനദണ്ഡങ്ങൾ ഏവ?**

യാക്കോബായ ഒഴികെ മറ്റ് സഭകളിലേക്ക് വിവാഹം കഴിപ്പിക്കുവാൻ സഭ അനുവദിക്കുന്നില്ല. എന്നാൽ കത്തോലിക്കാ സഭയിലേക്ക് ദേശക്കുറി നൽകുവാൻ അനുവാദമുണ്ട്. മറ്റ് സഭകളിലേക്ക് ദേശക്കുറി നൽകാറില്ല. പകരം വികാരിയുടെ ഒരു സാക്ഷ്യപത്രം നൽകുകയാണ് നിലവിലുള്ളത്.

**വിവാഹ മോചനവും പുനർവിവാഹവും സഭ അനുവദിച്ചിട്ടുണ്ടോ?**

പങ്കാളി മരണപ്പെട്ടാൽ മാത്രമേ പുനർവിവാഹം അനുവദിച്ചിട്ടുള്ളൂ. വിവാഹമോചനം സഭ അനുവദിച്ചിട്ടില്ല. എന്നാൽ നിയമ പരമായി കോടതിയിൽ നിന്ന് വിവാഹമോചനം നൽകപ്പെട്ടാൽ പ. കാതോലിക്കാ ബാവാ തിരുമനസിന് മുൻപിൽ കോടതി രേഖകൾ ഉൾപ്പടെ അപേക്ഷ സമർപ്പിക്കുകയും തിരുമേനി അപേക്ഷ പരിഗണിച്ച് നിശ്ചിതസമയത്തിന് ശേഷം അനുവാദകല്പന നൽകിയാൽ വീണ്ടും വിവാഹം കഴിക്കാം.

പുനർവിവാഹത്തിന് പ്രത്യേക ശുശ്രൂഷയാണ് ഉള്ളത്. ആദ്യ വിവാഹത്തിൽ മോതിര വാഴ്വും കിരീടം വാഴ്വും സ്വീകരിച്ചിട്ടുള്ളതിനാൽ അവ വീണ്ടും ആവർത്തിക്കുന്നില്ല.

**വിവാഹ കൂദാശയിൽ വരനും വധുവും പാദരക്ഷകൾ ധരിക്കുന്നത് എന്തിന്?**

വിവാഹ കൂദാശയിലെ പ്രധാന വ്യക്തികളാണ് വരനും വധുവും. വധുവരന്മാർ രാജാവും രാജ്ഞിയുമായിട്ടാണ് വിവാഹ കൂദാശയിലൂടെ ആയിത്തീരുന്നത്. അതിനാൽ അവർ സർവ്വാഭരണവിഭൂഷിതരായിവേണം കൂദാശയിൽ പങ്കുകൊള്ളാൻ അതുകൊണ്ടാണ് ചെരിപ്പ് ഉപയോഗിക്കുന്നത്.

**ഞായർ, തിങ്കൾ ഒഴികെ ഉള്ള ദിവസങ്ങളിൽ വിവാഹത്തിന് പ്രത്യേക അനുവാദം വേണമെന്ന് പറയുന്നത് എന്തുകൊണ്ട്?**

നോമ്പ് ഒഴികെയുള്ള ഞായർ, തിങ്കൾ ദിവസങ്ങളിലെ വിവാഹം നടത്തുവാൻ സഭ അനുവദിക്കുന്നുള്ളൂ. ബുധൻ, വെള്ളി ദിവസങ്ങൾ നോമ്പു ദിവസങ്ങളായതുകൊണ്ടും ചൊവ്വാ, വ്യാഴം എന്നിവ നോമ്പിന്റെ തലേ ദിവസങ്ങളായതിനാലും അനുവദിക്കുന്നില്ല. ശനിയാഴ്ച പ. കാതോലിക്കാ ബാവാ തിരുമേനിയുടെ അനുവാദപ്രകാരം വിവാഹം നടത്താവുന്നതാണ്.

**വിവാഹം നടത്തുവാൻ അനുവാദം ഇല്ലാത്ത ദിവസങ്ങൾ ഏവ?**

കാനോനിക നോമ്പുകൾ, നോമ്പ് ആരംഭിക്കുന്നതിന്റെ തലേദിവസം, ഞായർ, തിങ്കൾ ഒഴികെയുള്ള ദിവസങ്ങൾ, സ്വർഗാരോഹണം മുതൽ പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങൾ എന്നീ ദിവസങ്ങളിൽ വിവാഹം അനുവദിക്കപ്പെട്ടിട്ടില്ല.

**വിവാഹത്തിന് വധുവരന്മാർ ധരിക്കുന്ന വസ്ത്രങ്ങളെപ്പറ്റി എന്തെങ്കിലും കാനോനികമായ നിർദ്ദേശങ്ങൾ ഉണ്ടോ. ഉണ്ടെങ്കിൽ ഏവ?**

ദൈവീക സാന്നിധ്യം ഉള്ളതിനാലും ഇത് ഒരു കൂദാശ ആയതിനാലും മാന്യമായ വസ്ത്രം ധരിക്കണം. ഭൗതികമായ ഫാഷൻ പ്രകടമാകുന്ന വസ്ത്രങ്ങൾ ഒഴിവാകുന്നതാണ് നല്ലത്.

**വിവാഹം നിയമപരമായി രജിസ്റ്റർ ചെയ്യണമോ?**

നിർബന്ധമായും വേണം. വിവാഹശേഷം പള്ളിയിൽ നിന്നുള്ള വിവാഹ സർട്ടിഫിക്കറ്റും വാങ്ങി രജിസ്ട്രാർ ആഫീസിൽ രജിസ്റ്റർ ചെയ്യണം.

✠






സഖേർ

# തീർത്ഥ പദ യാത്ര

വല്ലാത്തൊരു ഭയം നമുക്കിടയിൽ രൂപപ്പെടുന്നുണ്ട്. ഒരുമിച്ച് ജീവിക്കാൻ ഈ വൻകരകളിൽ നമുക്ക് സ്ഥലം പോരാതെ വരുന്നപോലെ. മനുഷ്യൻ മനുഷ്യനെ പുറത്താക്കുകയാണ്. തന്റെ ശരികൾക്കപ്പുറത്തേയ്ക്ക് അപരന് നിലനില്പ്പില്ല എന്ന് ശഠിക്കുന്നവരേറുന്നു. താന്താങ്ങളുടെ സത്യം തെളിയിക്കുന്നതിനുള്ള അസത്യങ്ങളുടെ ബഹളമാണ് നിറയെ. ഈശ്വരനെ വിശ്വസിക്കുന്നുവെന്ന് അവകാശപ്പെടുന്നവരൊക്കെയും പരസ്പരം മനുഷ്യനെ വിശ്വസിക്കുന്നതിൽ പരാജയപ്പെടുന്നു. വിഭാഗീയതകൾ പെരുകുന്നു. ശരിക്കും നാം വല്ലാതെ ചിതറുന്നു. നമ്മുടെ ചുവരുകളിൽ നിന്നും വാഹനങ്ങളിൽനിന്നും ഫോണുകളിൽനിന്നുമൊക്കെ ഒന്നിറങ്ങി നടന്നിട്ട് കാലമെത്രയായിട്ടുണ്ടാവും! ഒരുമിച്ച് നടന്നിട്ട് തന്നെ എത്ര നാൾ!

പരുമല പദയാത്രകൾ ഇത്തവണ മറ്റൊരുതരം കൗതുകം എന്നിലുണർത്തുന്നുണ്ട്. മനുഷ്യരൊരുമിച്ച് നടക്കുന്ന ഒരു സുന്ദര കാഴ്ചയുടെ കൗതുകം. അതും ഒരു ലക്ഷ്യത്തിലേയ്ക്കുള്ള ഒരു സംഘം മനുഷ്യരുടെ ചുവടുകൾ. മാർ ഗ്രീഗോറിയോസിന്റെ വിശുദ്ധ ഓർമ്മകൾക്ക് അത്തരമൊരു സാംഗത്യം കൂടെയുണ്ടാവും. മനുഷ്യരെ ഒരുമിച്ച് നടത്തുന്ന ഒരോർമ്മയെന്ന കമനീയഭാവം കൂടെയതിനുണ്ട്.

വിഭജനങ്ങൾ ഏറ്റുംവിധം പലതരം ഓർമ്മകളുടെ സൂക്ഷിപ്പുകളും ചരിത്രനിർമ്മിതികളും നമുക്കിടയിൽ അതിദ്രുതം സൃഷ്ടിക്കപ്പെടുന്നു. തന്റേതല്ലാത്ത കാരണങ്ങളാൽ മനുഷ്യർ തമ്മിൽ അകലുന്ന ഈ ദുരന്തമുഖത്ത് നിന്നുള്ള ഒരു മടങ്ങിപ്പോക്കിന്റെ താളം ഈ പദയാത്രകൾ ഹൃദയത്തിലുണർത്തുന്നുണ്ട്. കരുണയിൽ നിന്ന് കൗടില്യത്തിലേയ്ക്കുള്ള ഗതിഭ്രംശം ഇവിടെ തടുക്കുന്നു. മാർ ഗ്രീഗോറിയോസിന്റെ കരുണ കനിയുന്ന ഓർമ്മകളിലേയ്ക്ക് നടന്നടുക്കുന്ന ജനസംഘം നല്കുന്ന ഒരു പ്രതീക്ഷയുണ്ട്. ശ്രദ്ധാപൂർവ്വം നോക്കുക, അവർക്കിടയിൽ വ്യത്യസ്ത വിശ്വാസങ്ങൾ പുലർത്തുന്നവരുണ്ട്, നിറഭേദങ്ങളുണ്ട്, സാമ്പത്തിക അസമത്വങ്ങളുണ്ട്, ആതുരരും അരോഗികളുമുണ്ട്, പണ്ഡിതപാമരരുണ്ട്, ഡംഭികളും വിനീതരുമുണ്ട്, ആണും പെണ്ണുമുണ്ട്, ആബാലവൃദ്ധമുണ്ട്, ഭേദാഭേദങ്ങൾക്കിടയിലും അവരൊരുമിച്ചാണ് പദംവയ്ക്കുന്നത്. ഒരുമിച്ച് നടക്കാനുള്ള കരുത്ത് മനുഷ്യജീവിയിൽ നിന്ന് അശേഷം ചോർന്ന് പോയിട്ടില്ല സഖേ!

ഹിംസയേറുന്നു. അർദ്ധസത്യങ്ങൾ പ്രചരിക്കുന്നു. അസത്യങ്ങൾ പുലമ്പുന്നു. പദയാത്രകൾ ഒരു തിരുത്തലിന്റെ ഛായ നേടുന്നതിവിടെയാണ്. മനുഷ്യർ ഒരുമിച്ച് ചേരേണ്ടത് തിന്മ പകരാനല്ല; പരനിന്ദകൾക്കും പരിഹാസങ്ങൾക്കുമല്ല. പിന്നെയോ, ഇവർ തങ്ങളുടെ നാവിനെയും കാതുകളെയും ജപ

ധനികളാൽ സ്നാനപ്പെടുത്തുകയാണ്. നല്ല വാക്കോതുവാൻ ത്രാണി വീണ്ടെടുക്കുകയാണ്. വ്രതബദ്ധമാണിവരുടെ ചുവടുകൾ. ആന്തരികബലമുള്ള മനുഷ്യരുടെ കണ്ണുകളിലെ തിളക്കമാണ് ഇത്തരം നടവഴികളെ തേജസ്സുറ്റതാക്കുക. മാർ ഗ്രീഗോറിയോസ് എന്ന കരുണയുടെ തീരം തേടിയുള്ള പ്രകാശംപരത്തുന്ന ഈ യാത്രകൾ നമ്മുടെ കൗടില്യങ്ങളുടെ നിമജ്ജനത്തിനായാണ്. അപ്പോഴാണ് ഇത് ക്രിസ്തുവിലേയ്ക്കുള്ള തീർത്ഥാടനമായിത്തീരുക.

ബുദ്ധന്റെ ജാതകകഥകളിലൊന്ന്. ബാലനായ സിദ്ധാർത്ഥകുമാരനും സഹോദരനും കളിക്കൂട്ടുകാരനുമായ ദേവദത്തകുമാരനും ബാല്യകാല ലീലകളിൽ ഏർപ്പെട്ടിരുന്ന ഒരു സായാഹ്നം. സിദ്ധാർത്ഥൻ ഉദ്യാനത്തിൽ ചെടികൾക്ക് ജലം പകരുന്നു. ദേവദത്തനാകട്ടെ കുലച്ചവില്ലുമായി ലക്ഷ്യംതേടുന്നു. ഒരു അരയന്നം തന്റെ കണ്ണിൽപെട്ടു. ശരം പാഞ്ഞു. അരയന്നം വീണു. ഇത് കണ്ട സിദ്ധാർത്ഥകുമാരൻ അതിവേഗമോടി പിടയുന്ന ഹംസത്തിനടുത്തെത്തി അസ്ത്രമൂരി. മരുന്നുകൾ വെച്ച് ജീവൻ നിലനിർത്തി. ദേവദത്തൻ തർക്കമുന്നയിച്ചു. തർക്കം ന്യായാധിപസംഘത്തിന് മുമ്പിലെത്തി. ആരാണ് അവകാശി എന്ന ചോദ്യത്തിനുത്തരം അക്കാലത്തെ ഭാരതധർമ്മബോധം നല്കിയിരിക്കുന്നത് ഇപ്രകാരമാണ്. ജീവനെടുക്കുന്നവനല്ല; ജീവൻ സംരക്ഷിക്കുന്നവനാണ് അതിന്റെ യഥാർത്ഥ അവകാശി. ഇത്രമേൽ കരുണ നിറഞ്ഞ ഒരു മണ്ണിലാണ് നാം പുലരുന്നതെന്ന കേവലസ്മരണപോലും നമ്മിൽ മാഞ്ഞതെങ്ങനെ? ജീവനെടുക്കുന്നതായി മാറുന്ന നമ്മുടെ നാടിനെ തിരികെ പിടിക്കണം. ഒരുമിച്ച് നടക്കുന്നത് നാം ശീലമാക്കണം. സുഹൃത്തേ, ഈ പെരുന്നാളിനപ്പുറത്തേക്കും നാം ഒരുമിച്ച് പോകണം. ഒപ്പം നടക്കണം.

കേസരി ബാലകൃഷ്ണപിള്ളയുടെ സമീപം ഒരു നോവലുമായി ഒരു ചെറുപ്പക്കാരൻ എത്തി. ഒരാഴ്ച്ചകഴിഞ്ഞ് അയാളോട് വരാൻ പറഞ്ഞു അദ്ദേഹം. നോവൽ വായിച്ച കേസരി ചോദിച്ചു. 'ഈ നോവലിലെ കഥ പറയുന്ന നാട് കേരളത്തിലെവിടെയാണ്? കാരണം ഇതിൽ ക്രിസ്ത്യൻ കഥാപാത്രങ്ങൾ മാത്രമേയുള്ളുവല്ലോ!' നമ്മുടെ ക്ഷുദ്രമായ ആഗ്രഹങ്ങൾക്കപ്പുറത്ത് ഒരു ലക്ഷ്യമുണ്ടാവണം സഖേ! പുതിയൊരു ചിന്താമണ്ഡലം ഉണ്ടാകണം. ഒരുമിച്ച് നടക്കാനും ഒരുമിച്ച് ജീവിക്കാനും നാം പഠിച്ചു തുടങ്ങണം. ദൈവത്തിലേയ്ക്കും മനുഷ്യരിലേയ്ക്കും നിരന്തരം നടന്ന സ്വജീവിതംകൊണ്ട് പരുമല തിരുമേനി ഇങ്ങനെ ചിലതും പഠിപ്പിക്കുന്നുണ്ട്.

ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി പറഞ്ഞതോർമ്മയുണ്ടല്ലോ, 'പരുമല തീർത്ഥാടനം എന്നാൽ ഒരു ദിവസത്തെ പരുമലയിലേയ്ക്കുള്ള നടപ്പ് മാത്രമല്ല, പിന്നെയോ, പരിശുദ്ധനായ പരുമല തിരുമേനി നടന്നതുപോലെ എല്ലാ ദിവസവും നടക്കാൻ പരിശ്രമിക്കലാണ്' എന്ന്.

സത്യത്തിൽ, കരുണയുള്ള തമ്പുരാനിലേയ്ക്കുള്ള നടപ്പുകളുടെ സമാഹാരമാണല്ലോ സ്നേഹിതാ ജീവിതം തന്നെയും! ✠



**നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ്രവേശനം ലഭിച്ച**

**സുബിൻ ആൻഡ്രൂസിന്**

**ഭദ്രാസനത്തിന്റെ പ്രാർത്ഥനാശംസകൾ**



# ഭദ്രാസനാധിപന്മാർ



ഫാ. ഡോ. ഒ. പി. വർഗീസ്

## ഔഗേൻ മാർ തിമോഥിയോസ്

**1912** ൽ, കാതോലിക്ക വാഴ്ചയ്ക്ക്, നിരണം പള്ളിയിൽ, റമ്പാനായി ഇദ്ദേഹം സംബന്ധിച്ചു. വി. മദ്ബഹായിൽ ശുശ്രൂഷകൾക്ക് പാടുകയും വായിക്കുകയും ചെയ്ത് നേതൃത്വം കൊടുത്തിരുന്നു. സഭയുടെ വടക്കൻ ഭാഗത്ത് സ്കൂളുകൾ, പള്ളികൾ, ദയറാകൾ എന്നിവ സ്ഥാപിക്കുവാൻ നേതൃത്വം നല്കി. (ഉദാ: വടകര, കോലഞ്ചേരി സ്കൂളുകൾ, കോടനാട് ആശ്രമം) പൗരസ്ത്യ സുവിശേഷ സമാജത്തിന്റെ ആദ്യകാല പ്രവർത്തകനായിരുന്നു. മഞ്ഞനിക്കരയിൽ കാലം ചെയ്ത ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് 1927 ൽ ഇദ്ദേഹത്തെ യെരുശലേമിൽ വച്ച് മെത്രാനായി വാഴിച്ചു. കണ്ടനാടിന്റെ ചുമതലയേറ്റു. മലങ്കര മെത്രാപ്പോലീത്തായുടെ സ്വത്തായ പിറവം സെമിനാരിയിൽ താമസമാക്കി. പിറവത്ത് അരമന പണിയുവാൻ അഞ്ച് ഏക്കർ സ്ഥലം പിറവംകാർ നല്കിയെങ്കിലും സ്ഥലവും അരമനയും സെമിനാരിയും എല്ലാം ഇന്ന് ഫലത്തിൽ അന്യാധീനമായിരിക്കുന്നു.



മുറിമറ്റത്തിൽ തിരുമേനിയുടെ ആശ്രയക്കാർ ധാരാളമുണ്ടായിരുന്ന കണ്ടനാട് ഭദ്രാസനത്തിലെ ആളുകൾക്കുവേണ്ടി മലങ്കര മെത്രാപ്പോലീത്ത മൂവാറ്റുപുഴ അരമനപ്പറമ്പിലെ കൊച്ചുകുടിലിലെത്തി വേണ്ട നിർദ്ദേശങ്ങൾ നല്കിയിരുന്നു. എന്നാൽ ഔഗേൻ മാർ തിമോഥിയോസ് മലങ്കര മെത്രാപ്പോലീത്തായുടെ കൈവശത്തിലിരുന്ന മൂവാറ്റുപുഴ അരമനപറമ്പ് കൈവശപ്പെടുത്തി. പിന്നീട് മലങ്കരസഭയുടെ സ്വാതന്ത്ര്യവും കാതോലിക്കേറ്റിന്റെ മഹത്വവും മനസ്സിലാക്കി 1942 ൽ കാതോലിക്കായെ സ്വീകരിച്ച് മലങ്കര സഭയിൽ പ്രവർത്തിച്ചു. അന്നുമുതൽ 1958 വരെ അദ്ദേഹം കുടിച്ച കണ്ണുനീരിന് കണക്കില്ല. ഒറ്റപ്പെട്ടു. വൈദികർ തള്ളിപ്പറഞ്ഞു. പിറവത്ത് മർദ്ദനമേറ്റു. സെമിനാരി ആയെങ്കിലും തുടരുവാൻ സാധിച്ചില്ല. തുമ്പമൺ മെത്രാപ്പോലീത്തയായെങ്കിലും ദാനിയേൽ മാർ പീലക്സിനോസ് വരുന്നതിന് മുമ്പ് അവിടുന്നു മാറ്റി.

ഔഗേൻ തിരുമേനിയാണ് മൂവാറ്റുപുഴ അരമനപള്ളി, കോടനാട് ആശ്രമപള്ളി, തൊടുപുഴ, വൈക്കം, ഊരമന, കായനാട്, മാറിക, അമയപ്ര, ഞാറക്കാട്, മുള്ളരിങ്ങാട്, പൂത്തൃക്ക, വെട്ടിത്തറ, വരിക്കോലി എന്നിവിടങ്ങളിൽ പള്ളികൾ സ്ഥാപിച്ചത്.

വിദ്യാഭ്യാസ പ്രവർത്തകനായ അദ്ദേഹം അനേകം സ്കൂളുകൾ സ്ഥാപിക്കുകയും സ്ഥാപിക്കുവാൻ പ്രചോദനം നല്കുകയും ചെയ്തിട്ടുണ്ട്. അവയാണ് വടകര സെന്റ് ജോൺസ് ഹൈസ്കൂൾ, പിറവം എം.കെ.എം. ഹൈസ്കൂൾ, കോലഞ്ചേരി, കുറുപ്പംപടി, കോതമംഗലം, കോഴിപ്പിള്ളി, മുളപ്പുറം, പണ്ടപ്പിള്ളി തുടങ്ങിയവ.

അനേകം പുസ്തകങ്ങളുടെ രചയിതാവും വിവർത്തകനും കൂടിയായിരുന്നു മഹാപണ്ഡിതനായ തിരുമേനി. ഉദാ: പെങ്കീസ നമസ്കാര പ്രൊമിയോൻ, വലിയ നോമ്പിലെ പ്രൊമിയോൻ, നോമ്പിലെ ഗദ്യഭാഗങ്ങൾ, കുർബ്ബാന തക്സയിലെ ഹുത്തോമോ, പട്ടംകൊട, പള്ളി കൂദാശ തുടങ്ങിയവയുടെ മലയാള വിവർത്തനം. പ്രധാന കൃതികളാണ് വേദോപദേശസാരം, പരി. സുന്നഹദോസുകൾ, മരണാനന്തരാവസ്ഥ തുടങ്ങിയവ. ബാവയുടെ ശിഷ്യരിൽ പ്രമുഖർ ആണ് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, യൂഹാന്നോൻ മാർ സേവേറിയോസ്, ജോസഫ് മാർ പക്കോമിയോസ്, കോരത് മല്പ്പാൻ, കോനാട്ട് അബ്രഹാം മല്പാൻ തുടങ്ങിയവർ. അനേകം വിദേശ രാജ്യങ്ങളും അദ്ദേഹം സന്ദർശിച്ചിട്ടുണ്ട്.

പ്രാർത്ഥനാജീവിതം, തപോനിഷ്ഠ, വ്രതാനുഷ്ഠാനങ്ങൾ, സേവനതത്പരത, ജ്ഞാനതൃഷ്ണ, രചനാവൈഭവം, ദീർഘവീക്ഷണം ഹൃദ്യമായ പെരുമാറ്റം ഇത്യാദി ഗുണങ്ങളാൽ ശോഭിച്ചിരുന്നു തിരുമേനി. മാർ തോമാശ്ലീഹായുടെ പൗരോഹിത്യത്തിനും, സിംഹാസനത്തിനും അണുവിട കോട്ടംവരാൻ സമ്മതിക്കാത്ത സഹദാകൂടിയായിരുന്നു ഈ പരിശുദ്ധ തിരുമേനി.

## ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവ (1884–1975)

**മ**ലങ്കര സഭയുടെ നാലാം കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തയുമായിരുന്ന തിരുമേനി പെരുമ്പാവൂർ തുരുത്തി കുടുംബത്തിലെ ചേട്ടാളത്തുകര അബ്രഹാം കത്തനാരുടെ മകനായി 1884 ജനിച്ചു. മത്തായി എന്നായിരുന്നു പേരെങ്കിലും 1908 ൽ യരുശലേമിലെ മർക്കോസിന്റെ ദയറായിൽ വച്ച് ഔഗേൻ എന്ന പേര് സ്വീകരിച്ച് റമ്പാനായി. 1927 ൽ മെത്രാനായി കണ്ടനാട് ഭദ്രാസനത്തിന്റെ ചുമതലയേറ്റു. 1942 ൽ കാതോലിക്കേറ്റിന്റെ കാവൽഭടനായി. 1964 കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തായുമായി ചുമതലയേറ്റു. ശാന്തനും സമാധാന പ്രിയനുമായ ബാവ 1975 ൽ കാലം ചെയ്തു ദേവലോകം അരമനയിൽ കബറടങ്ങിയിരിക്കുന്നു.

## തിരുമേനിയുടെ സന്ദേശങ്ങളും സംഭാവനകളും

1. സഭയെയും കാതോലിക്കാ സിംഹാസനത്തേയും ജീവന് തുല്യം സ്നേഹിക്കണം. ഉദാ: പാത്രിയർക്കീസ് 203/നമ്പർ കല്പനയിലൂടെ മാർ തോമാശ്ലീഹായെ അവഹേളിച്ചപ്പോൾ കൊടുത്ത മറുപടി നമ്മുടെ സ്ഥാനമോ, ജീവൻ തന്നെയുമോ പോയാലും വി. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മഹിമയ്ക്ക് കുറവ് വരുന്നയാതൊന്നും നാം ചെയ്യുന്നതല്ല.
2. ബാവായുടെ വ്യക്തിഗുണങ്ങൾ
   ശാന്തൻ/സൗമ്യൻ/മിതഭാഷി
3. പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ നിഗൂഢതകൾ ഉൾക്കൊണ്ട പിതാവ്. കണിയാംപറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പ ബാവായെക്കുറിച്ച് പറയുന്നു.
4. സാമൂഹ്യ സേവകൻ

വടകര കേന്ദ്രീകരിച്ച് സുവിശേഷ പ്രവർത്തനം, വിദ്യാഭ്യാസ പ്രവർത്തനം എന്നിവ നടത്തി.

വടകര സെന്റ് ജോൺസ് സ്കൂൾ അങ്ങനെ ഉണ്ടായതാണ്.

അധഃകൃതോദ്ധാരണ പ്രവർത്തനം നടത്തി.

പൗരസ്ത്യ സുവിശേഷ സമാജം സ്ഥാപകരിൽ ഒരാൾ ആയിരുന്നു.

പിറവം സെമിനാരി മിഡിൽ സ്കൂൾ, കോലഞ്ചേരി ഹൈസ്കൂൾ നിർമ്മാണം എന്നിവയിൽ അങ്ങേയറ്റം സ്വീകരിച്ചു.

കോടനാട് ചെട്ടിനടയിൽ സീയോൻ ആശ്രമം സ്ഥാപിച്ചു.

മൂവാറ്റുപുഴ അരമനയുടെ ഒന്നാം നില പടുത്തുയർത്തിയത് ഇദ്ദേഹമായിരുന്നു.

കോട്ടയം വൈദീക സെമിനാരി പ്രിൻസിപ്പലായി പ്രവർത്തിച്ചിരുന്നു.

പുത്തൻകാവിൽ തിരുമേനി കാലം ചെയ്തപ്പോൾ ദാനിയേൽ മാർ പീലക്സിനോസ് ചുമതല എടുക്കുന്നതുവരെ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തയായും പ്രവർത്തിച്ചിട്ടുണ്ട്.

**കൃതികൾ**

പരമയാഗം, മരണാനന്തരാവസ്ഥ, മതോപദേശസത്യം, സുന്നഹദോസുകൾ, നമ്മുടെ കുർബ്ബാന തക്സയിലെ ഹുത്തോമോ, ആരാധന ക്രമങ്ങളുടെ തർജ്ജിമ, പ്രുമിയോൻ സെദറ/കഷ്ടാനുഭവ ആഴ്ച ഗീതങ്ങൾ

✠




# വെല്ലുവിളികൾ കുടുംബജീവിതത്തിൽ



ഫാ. റ്റി.പി. കുര്യൻ

മനുഷ്യ ജീവിതം ആരംഭിക്കുന്നതും, വളർന്ന് പൂർണ്ണത പ്രാപിക്കുന്നതും കുടുംബത്തിലാണ്. അതിനാൽ കുടുംബജീവിതത്തിനും, ധാർമ്മീക മൂല്യങ്ങൾക്കും അതിപ്രധാനമായ സ്ഥാനവും പ്രസക്തിയുമുണ്ട്. നിർഭാഗ്യവശാൽ ഇന്ന് കുടുംബജീവിതത്തിനും, ധാർമ്മീകമൂല്യങ്ങൾക്കും വിലകുറഞ്ഞു വരുന്നു. അക്കാരണത്താൽ തന്നെ കുടുംബത്തിലും, സമൂഹത്തിലും മൂല്യത്തകർച്ചയും അക്രമവും വളരുന്നു.

സമൂഹവും അതിലെ കുടുംബങ്ങളും നിലനിൽക്കുന്നത് ചില അടിസ്ഥാന മൂല്യങ്ങളുടെ പിൻബലത്തോടെയാണ്. മാറ്റങ്ങളുടെ ലോകത്തിൽ മാറ്റത്തിനതീതമായ ശാശ്വത മൂല്യങ്ങളെ മനുഷ്യൻ മുറുകെ പിടിക്കണമെന്നത് സ്ഥായിയായ ഒരു അനുശാസനമാണ്.

ഇന്ന് ശാസ്ത്രവും വിവര സാങ്കേതികവിദ്യയും (Science & Information Technology) വിപ്ലവകരമായ മാറ്റങ്ങൾക്കു കാരണമായിട്ടുണ്ടെങ്കിലും, മനുഷ്യരുടെയിടയിൽ സ്നേഹവും (Love), കരുതലും (Care), കൂട്ടായ്മയും (Fellowship) വളരെ കുറഞ്ഞുവരുന്നു. "ശാസ്ത്ര-സാങ്കേതിക രംഗത്ത് ഉണ്ടാകുന്ന ഒരു മൈൽ ദൈർഘ്യമുള്ള പുരോഗതിയേക്കാൾ പ്രാധാന്യമേറിയതാണ് മനുഷ്യബന്ധങ്ങളിൽ ഒരിഞ്ച് പുരോഗതിയുണ്ടാവുക" എന്ന ചരിത്രകാരനായ ടോയിൻബീയുടെ വാക്കുകൾ ഇവിടെ പ്രസക്തമാണ്.

മനുഷ്യജീവിതം ചലനാത്മകമാണ്. അതുകൊണ്ടുതന്നെ മാറ്റമില്ലാത്ത ഒരു ലോകത്തെക്കുറിച്ച് ചിന്തിക്കുകപോലും സാദ്ധ്യമല്ല. മാറ്റങ്ങൾ ആവശ്യമാണ്. പക്ഷേ, അവ മൂല്യനിഷേധമാകരുതെന്ന് നാം ഓർക്കണം. ശരിയായ സമൂഹത്തിന് രൂപം നല്കുവാനാഗ്രഹിക്കുന്നവർക്കു മൂല്യാധിഷ്ഠിതമായ ഒരു ദർശനം നിർബന്ധമായും ഉണ്ടായിരിക്കണമെന്ന് ചുരുക്കം.

ആധുനികത ഉയർത്തുന്ന ചില വെല്ലുവിളികളാണ്, താൽക്കാലിക സുഖങ്ങളാണ് സ്ഥായിയായിട്ടുള്ളതെന്ന വിഷമയമായ ഒരു ചിന്ത.

യന്ത്രങ്ങളുടെ മേൽക്കോയ്മയിൽ വ്യക്തികളുടെ നേട്ടങ്ങൾക്കോ, കോട്ടങ്ങൾക്കോ സ്ഥാനമില്ലാത്തൊരവസ്ഥ. പരസ്പരാശ്രയത്വം കുറഞ്ഞുവരുന്നു. നാം നമുക്കുതന്നെ അന്യരായിമാറുന്നു! ഇതിലും ഭയങ്കരമാണ് യന്ത്രങ്ങൾ മാനസീക ബന്ധങ്ങൾക്കു വരുത്തിത്തീർത്ത യാന്ത്രീകത.

ജീവിതത്തിലെ എല്ലാരംഗങ്ങളിലും കാണുന്ന കഴുത്തറപ്പൻ മത്സരങ്ങൾ വളരെ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ട്. ഏറ്റവും ആത്മാർത്ഥമായ ബന്ധങ്ങളിൽപോലും ഒരുതരം മത്സരബുദ്ധി സ്വാധീനം ചെലുത്തുന്നു. മക്കളോടു മത്സരിക്കുന്ന മാതാപിതാക്കന്മാരുടേയും പരസ്പരം മത്സരിക്കുന്ന ഭാര്യാഭർത്താക്കന്മാരുടേയും, അയൽവാസികളോട് മത്സരിക്കുന്നവരുടേയും എണ്ണം ഏറിവരുന്നു.

ആവശ്യങ്ങളും അത്യാവശ്യങ്ങളും അനാവശ്യങ്ങളും തമ്മിൽ തിരിച്ചറിയാതെ, അനിയന്ത്രിതമായ രീതിയിൽ പണം ചെലവിടുന്ന ഒരു രീതി ഇപ്പോൾ എല്ലാ മേഖലകളിലുമുണ്ട്. ആധുനിക ജീവിതത്തിലെ സുഖഭോഗങ്ങൾ വെട്ടിപ്പിടിക്കാനുള്ള ആദമ്യമായ ഒരു അഭിവാഞ്ഛ ഇതിന്റെ പുറകിലുണ്ട്.

മനോരോഗികളുടെയും രോഗങ്ങളുടെയും എണ്ണവും വർദ്ധിക്കുന്നു. ആധുനിക നഗരവൽക്കരണ സംസ്കാരവും, കമ്പോള വ്യവ

*(ശേഷം.... പേജ് 22)*





തോമസ് കെ.

# യുവജനങ്ങളിൽ ആത്മീയതയുടെ അഭാവം സൃഷ്ടിക്കുന്ന പ്രശ്നങ്ങൾ

ആത്മീയതയിലൂടെ മാത്രമേ ഓരോരുത്തനും അവന്റെ പൂർണ്ണത സ്വന്തമാക്കാൻ സാധിക്കുകയുള്ളു. "ലോകാ സമസ്താ സുഖിനോ ഭവന്തു" എന്ന ആശയം ഉള്ളിൽ കൊണ്ടുനടക്കുന്നവരാണ് നാം. ഏറ്റവും വലിയ ജനാധിപത്യം എന്ന് അന്യരാജ്യക്കാർ പോലും വിശേഷിപ്പിക്കുന്ന ഭാരതത്തിൽ ആത്മീയതയിൽ പോലും ഒരു വേർതിരിവ് ഇല്ല. അതിന്റെ കാരണം ഏതൊരാൾക്കും സ്വന്തം മതത്തിൽ വിശ്വസിക്കാനുള്ള സ്വാതന്ത്ര്യം നമ്മുടെ ഭരണഘടന ഉറപ്പുതരുന്നു. ആത്മീയത എന്നു പറയുന്നത് തന്നെ ഒരു ആത്മ ശുദ്ധീകരണ പ്രക്രിയയാണ്. അതിന് മാതാപിതാക്കൾ കുട്ടികളുടെ ജീവിതത്തിന്റെ ആണിക്കല്ലായി മാറണം. ചെറുപ്പകാലം മുതൽ ലഭിക്കുന്ന മാതാപിതാക്കളുടെ ആത്മീയ ശിക്ഷണത്തിൽ മാത്രമേ കുട്ടികളിൽ അച്ചടക്കത്തിന്റെയും അനുകമ്പയുടെയും പൂർണ്ണത ലഭിക്കുകയുള്ളു. അല്ലാത്ത കുട്ടികൾ മാനസിക സംഘർഷത്തിൽ ഏർപ്പെടുകയും കർത്താവിനാൽ വിസ്മരിക്കുകയും ചെയ്യുന്നു. ഒരു കുട്ടി 12 വയസ്സ് എത്തുമ്പോൾ തന്നെ അവന്റെ മസ്തിഷ്ക വളർച്ച ഏതാണ്ട് പൂർണ്ണ സ്ഥിതിയിൽ വന്നെത്തുന്നു. ഇതിനിടയിൽ അവന് ലഭിക്കുന്ന അനുഭവങ്ങൾ ധാരാളം ന്യൂട്രോണിന്റെ വലക്കണ്ണികൾ സൃഷ്ടിക്കുന്നു. അവ അനുദിനം വികസിക്കുന്നു. സ്വതസിദ്ധവും, വൈകാരികവും, ആത്മീയവുമായ പെരുമാറ്റമില്ലെങ്കിൽ അവ വികസിക്കില്ല. ആത്മീയതയിലൂടെ യുവാക്കളുടെ ജീവിതത്തിൽ പുതിയ ഒരു വെളിച്ചം വീശാൻ നമുക്കു സാധിക്കും. അതുകൊണ്ടാണ് സമൂഹത്തിലെ പല ആളുകളും ആത്മീയത പ്രോത്സാഹിപ്പിക്കുന്നത്. സമൂഹം ഉറ്റുനോക്കുന്ന ഒരു ഭാവി തലമുറയെ വാർത്തെടുക്കാൻ ആത്മീയതയുടെ കരസ്പർശം കൂടിയേ തീരൂ. ഏതൊരു മനുഷ്യനും വിശ്വാസിയാണെങ്കിലും അന്ധവിശ്വാസിയാണെങ്കിലും ഒരു വിശ്വാസത്തിന്റെ പുറത്താണ് ജീവിക്കുന്നത്. മതങ്ങളും ആചാരങ്ങളും ആത്മീയതയിലേക്കുള്ള വ്യത്യാസങ്ങളായ വാദങ്ങളാണ്. അതിൽ ഏത് വഴിയിലൂടെ നടന്നാലും നാം എത്തുക ആ മഹാസത്യത്തിലേക്കായിരിക്കും. ആ മഹാസത്യമാണ് ഏതൊരു നന്മയുടെയും ആണിക്കല്ല്. ആത്മീയ ചിന്തകൾ വ്യക്തിപരമായും സാമൂഹികപരമായും നിരവധി ശീലങ്ങളുടെയും മൂല്യബോധങ്ങളുടെയും അടിത്തറയാണ്. അത് കെട്ടുറപ്പുള്ളതാക്കുക എന്നതാണ് ഭാവി തലമുറയോട് കൂറുള്ള ഓരോ വ്യക്തിയും, സമൂഹവും, രാഷ്ട്രവും നിർവ്വഹിക്കേണ്ട സുപ്രധാന കർത്തവ്യം.

✠

# സുറിയാനി ഭാഷാ പരിചയം - പ്രപഞ്ചവും ദിക്കുകളും

ഫാ. വർഗീസ് പി. വർഗീസ്

| | | | | | |
|---|---|---|---|---|---|
| ഭൂമി | - അർഓ | ܐܪܥܐ | കിഴക്ക് | - മദ്ന്ഹൊ | ܡܕܢܚܐ |
| സ്വർഗ്ഗം | - ശ്മായൊ | ܫܡܝܐ | പടിഞ്ഞാറ് | - മർബൊ | ܡܥܪܒܐ |
| സൂര്യൻ | - ശെമ്ശൊ | ܫܡܫܐ | വടക്ക് | - ഗർബ്യൊ | ܓܪܒܝܐ |
| ചന്ദ്രൻ | - സഹ്റൊ | ܣܗܪܐ | തെക്ക് | - തയ്മ്നൊ | ܬܝܡܢܐ |

*(തുടർച്ച പേജ്....7)*

ങ്കിലും, സഭയുടെ പ്രാർത്ഥനയുമായി ബന്ധപ്പെട്ടിരിക്കുന്നു. സഭയുടെ അംഗമായി ഇരിക്കുമ്പോൾ ഞാൻ ചെയ്യുന്ന ഓരോ പ്രവൃത്തിയും സഭയുമായി ബന്ധപ്പെട്ടിരിക്കുന്നു. സഭയുടെ അന്തരീക്ഷത്തിലാണ് ഓരോരുത്തരും പ്രാർത്ഥിക്കുന്നു. സഭയാകുന്ന ഗാത്രത്തിലൂടെ ആ പ്രാർത്ഥന ഒഴുകിക്കൊണ്ടിരിക്കുകയാണ്. എഴുതപ്പെട്ടതും എഴുതപ്പെടാത്തതും അനുഭവമാണ്. ദാവീദിന് അനുഭവപ്പെട്ടത് എഴുതിയിരിക്കുന്നു. എല്ലാം നാം പ്രാർത്ഥിക്കുന്നുണ്ട്. എന്നാൽ വാചാ പ്രാർത്ഥന പ്രാർത്ഥിക്കുമ്പോൾ എല്ലാ ദിവസത്തേയും ഏകദേശം ഒന്നുതന്നെയായിരിക്കും. എന്നാൽ നമ്മുടെ നമസ്കാരങ്ങൾ എല്ലാം തന്നെ നമ്മുടെ ശ്രദ്ധയെ ബാധിക്കും. വാചകപ്രാർത്ഥനയിൽ, നാം വാക്കുകൾ കണ്ടുപിടിക്കാൻ ശ്രദ്ധിക്കുമ്പോൾ, നമ്മുടെ എഴുതപ്പെട്ട നമസ്കാരങ്ങളിൽ നമുക്ക് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ സാധിക്കും. നമുക്ക് ഒരു 'Set of Pattern' ഉണ്ട്. പ്രാർത്ഥനയ്ക്കുള്ള Discipline സഭാപിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നു.

**സൂത്താറ നമസ്കാരത്തിന് രണ്ട് തിരി കത്തിക്കുന്നതെന്തിന്?**

രണ്ട് വിശദീകരണങ്ങൾ ഉണ്ട്;

1. 'സേത്തോറോ' എന്നാൽ 'കാവൽ' എന്നാണ് കൂടുതൽ ദൈവീക പ്രകാശത്തെ നൽകുന്നു. ദൈവത്തിന്റെ കൂടുതൽ കരുതലിന്റെ പ്രതീകം.
2. ദൈവസന്നിധിയിൽ മാലാഖമാർ രണ്ട് ഗണങ്ങളായി സ്തുതിപാടുന്നു. രണ്ട് മസ്മൂറാ രണ്ട് ഗണങ്ങളായി വായിക്കുന്നു. അതിന് മുമ്പാണ് 2 തിരികൾ കത്തിക്കുന്നത്. നമസ്കാരം നടത്തുന്നവർ തന്നെ തിരി കത്തിക്കേണ്ട സാഹചര്യം ഉണ്ടായിരുന്നതിനാൽ അവർ കൗമാ സമയത്ത് കത്തിച്ചു എന്ന് മാത്രമേ ഉള്ളൂ. വലിയ നോമ്പിൽ ബോവൂസോ ചൊല്ലുന്നതിന് മുമ്പാണ് തിരി കത്തിക്കുന്നത്. Thus ,There is no Private Prayer. നാം സഭയുടെ ഭാഗമായിരിക്കുമ്പോൾ സഭയുടെ വലയത്തിലാണ് ആ പ്രാർത്ഥന. ഉച്ഛ്വാസവായു പോലും കടലിലെ ജലത്തിന്റെ ഭാഗമാണ് അതുകൊണ്ട്, എല്ലാ പ്രാർത്ഥനയും ലോകത്തിലുള്ള എല്ലാ പ്രാർത്ഥനയുടേയും ഭാഗമാണ്. എന്റെ പ്രാർത്ഥനാതുള്ളികളും വീഴുകയാണ്. There is no limitation. പ്രാർത്ഥനയുടെ ലക്ഷ്യം ദൈവമാണ്. പ്രപഞ്ചത്തെ മുഴുവനും നോക്കുന്നവനാണ് ദൈവം. അതുകൊണ്ട് പ്രാർത്ഥന പ്രപഞ്ചത്തിൽ മുഴുവനായി ലയിക്കുകയാണ്.

No Individual is an individual without a community. ഓരോ വ്യക്തിയും അനേകം പേരുടെ Input ഉണ്ട്. സമൂഹവുമായി ബന്ധപ്പെട്ട് മാത്രമേ എനിക്ക് വളരുവാൻ സാധിക്കുകയുള്ളൂ. പ്രപഞ്ചം മുഴുവനും എന്റെ ജീവിതത്തിന്റെ ഭാഗമാണ്. അതുകൊണ്ട് സമൂഹത്തിനു ഞാൻ സകലതും സമർപ്പിക്കുകയാണ്. മറ്റുള്ളവരോടുള്ള നന്ദിയാണ് വ്യക്തിപരമായ പ്രാർത്ഥന.

✠



# പരുമല തിരുമേനിയുടെ തിരുവചനങ്ങൾ

'ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ'.

'ശത്രുവിനേയും സ്നേഹിക്കണം. ബന്ധുക്കളെ ശത്രുക്കളാക്കരുത്'.

'മിടുക്കനാകേണ്ടാ..... ഭോഷനാകയുമരുത്. ആത്മാവിനെക്കാൾ ശരീരത്തേയും ദൈവത്തേക്കാൾ ദ്രവ്യത്തേയും സ്നേഹിക്കരുത്'.

'ദൈവത്തെ ഭയപ്പെടണം. സാത്താനെ പേടിക്കരുത്'.



**പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് പ്രഥമൻ** തിരുമനസ്സിന്റെ ക്രാന്തദർശിത്വമാണ് ഇന്ന് മലങ്കരസഭയിലെ വൈദികരുടെ ക്രമീകൃതവും വ്യവസ്ഥാപിതവുമായ ശുശ്രൂഷയ്ക്ക് കാരണമായത്. കേരളത്തിൽ ആദ്യമായി മിഷനറിമാരുടെ സഹായത്തോടെ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചതും പരിശുദ്ധ പിതാവാണ്. ഇന്ത്യയിലെ ആദ്യ അകത്തോലിക്ക സെമിനാരിയായ പഴയ സെമിനാരി സ്ഥാപിച്ചതിനുശേഷം മൂന്നു വർഷങ്ങൾക്ക് ശേഷമാണ് സെറാമ്പൂർ യൂണിവേഴ്സിറ്റി പോലും ഉണ്ടാകുന്നത്. ഇങ്ങനെ പൗരാണികത്വം തുളുമ്പുന്ന പഴയ സെമിനാരി സ്ഥാപകനായ പരിശുദ്ധ പിതാവ് **മലങ്കരയുടെ സഭാ ജ്യോതിസ്** ആണ്. മലങ്കര സഭയുടെ പ്രകാശഗോപുരമായി നിലകൊള്ളുന്ന അദ്ദേഹം മലങ്കരയുടെ അഭിമാനമാണ്. പരിശുദ്ധ പിതാവിന്റെ ഓർമ്മ എത്ര ആചരിച്ചാലും കുറവാവുകയില്ല. പുലിക്കോട്ടിൽ പിതാവ് മലങ്കരസഭയ്ക്ക് നേടിതന്നതായതെല്ലാം പരിശുദ്ധ പദവിലേയ്ക്ക് അദ്ദേഹത്തെ ഉയർത്തുന്നതായ ജീവിതശൈലിയിൽ നിന്നാണ് ഉണ്ടായിട്ടുള്ളത്.

**– അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്**

## അഖില മലങ്കര ബാലസമാജം നോർത്ത് സോൺ കലാമത്സര വിജയികൾ

| | | | |
|---|---|---|---|
| സബ് ജീനിയർ | - ആക്ഷൻ സോംഗ് | - IInd Prize | - **കെസ്‌ലിൻ മരിയ അനിൽ** (സെന്റ് മേരീസ്, ഓണക്കൂർ) |
| | പെയിന്റിംഗ് | - IIIrd Prize | - **കെസ്‌ലിൻ മരിയ അനിൽ** (സെന്റ് മേരീസ്, ഓണക്കൂർ) |
| ജൂനിയർ | - സുറിയാനി സംഗീതം | - Ist Prize | - **അന്ന ജോർജ്ജ്, ഇടയ്ക്കാട്ടുവയൽ** (സെന്റ് ജോർജ്ജ് പെരുമ്പടവം) |
| | | - IIIrd Prize | - **അലക്സ് ബിജു, മൈലാഞ്ചേരിയിൽ** (സെന്റ് തോമസ് പാമ്പാക്കുട) |
| ജൂനിയർ | - പെയിന്റിംഗ് | - IInd Prize | - **അഭിഷേക് ജോൺ മാത്യു** (സെന്റ് തോമസ് പാമ്പാക്കുട) |
| ജൂനിയർ | - ബൈബിൾ കഥാരചന | - IIIrd Prize | - **ബിനിത ബേബി** (സെന്റ് മേരീസ്, ഓണക്കൂർ) |
| സീനിയർ | - പെൻസിൽ ഡ്രോയിംഗ് | - IInd Prize | - **തോമസ് കുട്ടി ജോസഫ്**, മുക്കനേത്ത് (സെന്റ് തോമസ് പാമ്പാക്കുട) |
| | - ക്വിസ് | - IIIrd Prize | - **അഫിയ ബിജു,, പ്രിയ സാബു, , മാർട്ടിൻ റെജി.** |
| സീനിയർ | - ക്രിസ്തീയ കവിതാപാരായണം | - Ist Prize | - **ഗ്രിഗറി ബേബി, കൂലാശ്ശേരിൽ** (സെന്റ് തോമസ്, പാമ്പാക്കുട) |
| | - കഥാപ്രസംഗം | - Ist Prize | - **അഫിയ ബിജു** (സെന്റ് മേരീസ് ഓണക്കൂർ) |



**കെസ്‌ലിൻ മരിയ അനിൽ**



**അന്ന ജോർജ്ജ്**



**അലക്സ് ബിജു**



**അഭിഷേക് ജോൺ മാത്യു**



**ബിനിത ബേബി**



**തോമസ് കുട്ടി ജോസഫ്**



**അഫിയ ബിജു**



**പ്രിയ സാബു,**



**മാർട്ടിൻ റെജി.**



**ഗ്രിഗറി ബേബി,**



# ആരാധനാ ഗാനങ്ങളുടെ അർത്ഥവും വേദപുസ്തക അടിസ്ഥാനവും

ഫാ. വർഗീസ് പി. വർഗീസ്

### (സുറിയാനി ഗാനത്തിന്റെ അർത്ഥം)

### കുക്കിലിയോൻ (ആചാര്യന്മാർ)

**1. ചാർത്തും നീതിയെ നിൻ.......**

നിന്റെ ആചാര്യന്മാർ നീതിയും, നിന്റെ നീതിമാന്മാർ മഹത്വവും ധരിക്കും. ഞാൻ പഠിപ്പിക്കുന്ന സാക്ഷ്യങ്ങൾ നിന്റെ പുത്രന്മാർ കാത്തിടുമെങ്കിൽ നിന്റെ ദാസനായ ദാവീദുമൂലം നിന്റെ അഭിഷിക്തന്റെ മുഖം തിരിച്ചു കളയരുതേ (2 ദിന. 6:41-42, സങ്കീ. 132:9-10)

**2. ശുചിയൊടുശുദ്ധ്യാ ബെസ്ക്കുദിശാ.....**

വെടിപ്പോടും, വിശുദ്ധിയോടും വിശുദ്ധസ്ഥലം സ്പർശിച്ച കാലുകൾ പറുദീസയുടെ വാതിലുകൾ ചവിട്ടുകയും മാലാഖമാരോടുകൂടെ വസിക്കുകയും ചെയ്യണമെ.

**3. ദൈവം സൃഷ്ടിച്ചാദത്തെ......**

ദൈവം ആദാമിനെ മനോഹരമായി സൃഷ്ടിച്ചിരുത്തി. (ദൈവം) അവനെ നോക്കിയപ്പോൾ അവന്റെ സൃഷ്ടിയുടെ സൗന്ദര്യം സ്രഷ്ടാവിനു സമമായി കണ്ടു. പറുദീസായിലെ വൃക്ഷങ്ങളുടെ വാസസ്ഥലത്ത് മണവാളൻ വരുന്നതും പോകുന്നതും കണ്ട് ഈറേന്മാർ മണവാളന്റെ ഉയർച്ചയിൽ അത്ഭുതപ്പെടുന്നു.

ആചാര്യത്വം നല്കിയപ്പോൾ മോശയും അഹറോനും ഒന്നിച്ച് സ്വീകരിച്ചു. അതിനെ മോശ സഖറിയായ്ക്കും, സഖറിയ യോഹന്നാനും, യോഹന്നാൻ നമ്മുടെ കർത്താവിനും, നമ്മുടെ കർത്താവ് ശ്ലീഹന്മാർക്കും, ശ്ലീഹന്മാർ സൃഷ്ടിയുടെ നാലുഭാഗങ്ങളിലേയ്ക്കും നല്കി.

**4. മുടികൾ മുടഞ്ഞവ നിരനിരയായ്..........**

കിരീടങ്ങൾ ഒന്നിച്ച് നെയ്ത് വിശുദ്ധ മദ്ബഹായിൽ വയ്ക്കുന്നു. വിശുദ്ധിയോടുകൂടി ശുശ്രൂഷ ചെയ്ത ആചാര്യന്മാരുടെ തലയിൽ കിരീടം അണിയിക്കും.

*(തുടർച്ച..... പേജ് 18)*

സ്ഥിതിയും അനവധി മാനസിക പ്രശ്നങ്ങൾ ഉണ്ടാക്കുന്നുണ്ട്. ആ കൂട്ടത്തിൽ തനിയെ എന്നവിധം വ്യക്തികൾ ഉപദ്വീപുകളായി ഒറ്റപ്പെടുന്നു. ഒറ്റപ്പെട്ടയാളുടെ മനസ്സിൽ ആകുലതകൾ ഉണ്ടാകുന്നു. ആകുലതകൾ ക്രമേണ വ്യാകുലതകൾക്ക് വഴിവയ്ക്കുന്നു.

പുതിയ തലമുറയെ സ്നേഹിക്കുകയും, ആവശ്യമുള്ള അവസരങ്ങളിൽ അവരെ ശാസിക്കുകയും ചെയ്തു വളർത്തുമ്പോൾ അവർ ഉത്തരവാദിത്വവും, പക്വതയുമുള്ള, നന്മയുള്ളവരായി വളരും. മാറ്റങ്ങളുടെ ലോകത്തിൽ മാറ്റത്തിനതീതമായ ശാശ്വത മൂല്യങ്ങളെ പുത്തൻതലമുറയ്ക്ക് ശരിയായവിധം പകർന്നു കൊടുക്കുവാൻ നമുക്കു കഴിയണം. നമ്മുടെ ചിന്തകളും, വാക്കുകളും, പ്രവൃത്തികളും അതിനുപകരിക്കപ്പെടണം. അങ്ങനെ വളർത്തപ്പെടുന്നവർ സമൂഹത്തിനും, അതിലെ കുടുംബങ്ങൾക്കും തീർച്ചയായും ഒരു മുതൽക്കൂട്ടായിരിക്കും. ✠






വെരി. റവ. പി.യു. കുര്യാക്കോസ്
കോറെപ്പിസ്കോപ്പ

# ബൈബിൾ ക്വിസ്

## A. പഴയനിയമം (റഫറൻസ്: ലേവ്യാപുസ്തകം)

1. ഭോജനയാഗത്തിനുള്ള അർപ്പണ വസ്തു ഏത്?
2. സമാധാനയാഗം ദഹനയാഗങ്ങളിൽ എത്രാമത്തേത്?
3. ലേവ്യാപുസ്തകത്തിൽ ആഹാരസംബന്ധമായ ശുദ്ധീകരണത്തെക്കുറിച്ച് പറഞ്ഞിരിക്കുന്ന അദ്ധ്യായമേത്?
4. എല്ലാ വഴിപാടിലും ചേർക്കേണ്ടതെന്ത്?
5. മാംസത്തിന്റെ ജീവൻ എവിടെയിരിയ്ക്കുന്നു?
6. ഇസ്രയേലിലെ ഒരു ഗോത്രത്തിന്റെ നാമമുള്ള പുസ്തകം?
7. ഇസ്രയേലിന് പ്രധാനമായും എത്രയാഗങ്ങളുണ്ടായിരുന്നു?
8. കൽപ്പനയിൽ അവസാനിക്കുന്ന പുസ്തകമേത്?
9. അമ്പതാം സംവത്സരത്തിന്റെ അപരനാമം?
10. കൂടാരപ്പെരുന്നാൾ എത്ര ദിവസം ആഘോഷിക്കണം?

## B. പുതിയ നിയമം (റഫറൻസ്: റോമാ ലേഖനം)

11. ഒരു വ്യത്യാസവുമില്ലാതെ എല്ലാവരും ചെയ്ത ഒരുകാര്യം?
12. കെരിന്ത്പട്ടണത്തിലെ ഭണ്ഡാര വിചാരകൻ ആര്?
13. യിസ്രയേൽ മക്കളുടെ ലംഘനം നിമിത്തം ലോകത്തിന് എന്തു ലഭിച്ചു?
14. ന്യായപ്രമാണത്തിന്റെ അവസാനം ആര്?
15. ജീവിക്കുകയും മരിക്കുകയും ചെയ്യേണ്ടത് ആർക്കു വേണ്ടിയായിരിക്കണം?

## C. വിശ്വാസ സംബന്ധമായതും സഭാചരിത്രവും

16. എല്ലാകൂദാശയോടും ബന്ധമുള്ള കൂദാശ?
17. സെത്ത് ഉപയോഗിക്കുന്ന കൂദാശകൾ ഏവ?
18. ബ്രുക്സ എന്ന പദത്തിന്റെ അർത്ഥമെന്ത്?
19. സാന്താക്ലോസുമായി ബന്ധപ്പെട്ട പിതാവ്?

20 ഈസ്റ്റേൻ ഓർത്തഡോക്സ് സഭ അറിയപ്പെടുന്ന പേരെന്ത്?

**ഉത്തരങ്ങൾ ഓഫീസിൽ ലഭിക്കേണ്ട അവസാന തീയതി: 30-01-2017**

### കഴിഞ്ഞ ലക്കം ബൈബിൾ ക്വിസ് ഉത്തരങ്ങൾ

1. എബ്രായ ജാതിയുടെ വീണ്ടെടുപ്പ്
2. പീഥോം, റയംസേസ്
3. നൈൽ നദിയിൽ
4. നൂൻ
5. മോശ
6. യോശുവ
7. പ്രഥമ ഫലം
8. പരീക്ഷ
9. കൽമഴ
10. അമ്മീനാദാബ്
11. പാപത്തിന്റെ പരിജ്ഞാനം
12. വിശ്വാസത്തിലുള്ള നീതീകരണം
13. പൗലോസ്
14. 15-ാം അദ്ധ്യായം 15-ാം വാക്യം
15. തന്റെ വചനം
16. മർത്തോമ്മ ആറാമൻ
17. കണ്ടനാട്
18. മാർ ഗ്രീഗോറിയോസ് പാത്രിയർക്കീസ്
19. പ. പരുമല തിരുമേനി
20. അൽവാറീസ് മാർ യൂലിയോസ്

**കഴിഞ്ഞ ലക്ക വിജയി**

**ശോശാമ്മ പി.ഒ.**
**പാലച്ചുവട്ടിൽ**
**കോലഞ്ചേരി**

അയ്ക്കേണ്ട വിലാസം
**ചീഫ് എഡിറ്റർ, പ്രദീപ്തി**
**പ്രസാദം സെന്റർ, കോലഞ്ചേരി**




# ഭദ്രാസന വാർത്തകൾ

## സൺഡേ സ്കൂൾ അദ്ധ്യാപക പരിശീലന ക്യാമ്പ്

പിറവം, മുളക്കുളം സൺഡേ സ്കൂൾ ഡിസ്ട്രിക്റ്റുകളുടെ ഭദ്രാസനതല അദ്ധ്യാപക പരിശീലന ക്യാമ്പ് സെപ്തംബർ 21-ാം തീയതി ഓണക്കൂർ സെന്റ് മേരീസ് വലിയ പള്ളിയിൽ വച്ച് നടത്തപ്പെട്ടു. ഭദ്രാസന മെത്രാപ്പോലീത്ത



അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, വെരി. റവ. പി.യു. കുര്യാക്കോസ് പോത്താറയിൽ കോർ എപ്പിസ്കോപ്പ, റവ.ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, റവ. ഫാ.റ്റി. പി. കുര്യൻ (ഡയറക്ടർ), റവ. ഫാ. ജോസ് തോമസ്, റവ. ഫാ. എബ്രഹാം കെ. ജോൺ, റവ. ഫാ. യാക്കോബ് തോമസ്, ശ്രീ. പി.വി. ജോൺ, ശ്രീ. സി.എസ്. ബാബു, പോൾ മത്തായി, മോൻസി ജോൺ എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നല്കി.

## ടീനേജേഴ്സ് ഓറിയന്റേഷൻ: ''നേർവഴിയിലേക്ക്''

പിറവം സെന്റ് ഗ്രീഗോറിയോസ് തീർത്ഥാടന കേന്ദ്രത്തിന്റെ നേതൃത്വത്തിൽ അഭി. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ചരമ രജത ജൂബിലിയോടനുബന്ധിച്ച്



മുളക്കുളം, പിറവം മേഖലകളിലെ പള്ളികളുടെ സഹകരണത്തോടെ ഒക്ടോബർ 11, 12 തീയതികളിൽ കൗമാരപ്രായക്കാർക്ക് വേണ്ടി ബോധവൽക്കരണ ക്ലാസ്സും, വി. കുർബ്ബാനയും നടന്നു. കൗമാരക്കാർ നേരിടുന്ന വെല്ലുവിളികളും, പരിഹാരങ്ങളും എന്ന വിഷയത്തിൽ ഫാ. സെറ പോളും, വി.കുമ്പസാരം ഒരു പഠനം എന്ന വിഷയത്തിൽ ഫാ. ജോൺ വർഗീസ് മടക്കാലിയും ക്ലാസ് നയിച്ചു. 12 നും 21 നും ഇടയിൽ പ്രായമുള്ള 200 കുട്ടികൾ ക്ലാസ്സിൽ സംബന്ധിച്ചു. ഫാ. മാത്യു മർക്കോസ്, ഫാ. വി.എം. പൗലോസ്, ഫാ. വി.എ. മാത്യൂസ്, ഫാ. റ്റി.പി. കുര്യൻ, ഫാ. എബ്രഹാം കെ. ജോൺ, ഫാ. യാക്കോബ് തോമസ്, സോണി, റെന്നി, ജിൻസ്, ജിജി, രാജു, തോമസ് ബോസ് എന്നിവർ നേതൃത്വം നല്കി.

## മാർ പക്കോമിയോസ് മത്സര പരീക്ഷ

കോലഞ്ചേരി പള്ളി യുവജനപ്രസ്ഥാനം ഭാഗ്യസ്മരണാർഹനായ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ചരമ രജത ജൂബിലിയോട് അനുബന്ധിച്ച് കണ്ടനാട് ഭദ്രാസനതലത്തിൽ കോലഞ്ചേരിയിൽ വച്ച് നടത്തിയ മാർ പക്കോമിയോസ് മത്സര പരീക്ഷയിൽ വിജയം കൈവരിച്ചവർക്ക് പരി. ബാവാ തിരുമേനി കർമ്മേൽകുന്ന് പള്ളിയിൽ വി. പെരുന്നാൾ കുർബ്ബാനയ്ക്ക് ശേഷം സമ്മാനം നല്കി.



തോമസ് ബോസ്, പിറവം.1-ാം സമ്മാനവും: ജാസ്മിൻ സെബാസ്റ്റിൻ, പെരുമ്പടവം 2-ാം സമ്മാനവും, യു.പി. ജോൺ, പിറവം 3-ാം സമ്മാനവും കരസ്ഥമാക്കി

## ഓണാഘോഷം ആദിവാസി ഊരിൽ

ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കുട്ടമ്പുഴ വാരിയംകുടി ആദിവാസി ഊരിലെ കുടുംബങ്ങൾക്ക് പോഷക ആഹാര കിറ്റുകൾ വിതരണം ചെയ്തു. 1000 രൂപയോളം വിലവരുന്ന ഓരോ കിറ്റുകളിൽ അവർക്ക് ആവശ്യമായ അരി, പയർ, ആട്ട, പരിപ്പ്, പഞ്ചസാര തുടങ്ങിയവ അടങ്ങിയിരുന്നു. 75 കുടുംബ



ങ്ങൾക്കുള്ള കിറ്റുകൾ ഫാ. ജോസ് തോമസ് നല്കി. യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ചെറിയാൻ, ജനറൽ സെക്രട്ടറി ഗീവീസ് മർക്കോസ്, കേന്ദ്ര കമ്മിറ്റിയംഗം ബേസിൽ കറിയാച്ചൻ, ഭദ്രാസന കമ്മിറ്റിയംഗങ്ങളായ നിഖിൽ, അലൻ, സാൽനോ, ലിൻറ്റാ, പഞ്ചായത്ത് മെമ്പർ കുന്തി ഷിജു കുട്ടമ്പുഴ എന്നിവർ നേതൃത്വം നല്കി.

## വൈദിക മീറ്റിംഗ്

കണ്ടനാട് വെസ്റ്റ് ഭദ്രാസന വൈദികരുടെ മീറ്റിംഗ് കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് കാതോലിക്കേറ്റ് സെന്ററിൽ വച്ച് സെപ്തംബർ 27-ാം തീയതി നടന്നു. അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോസ് തോമസ് പൂവത്തുങ്കൽ ക്ലാസ്സ് നയിച്ചു. ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഫാ. എബ്രഹാം കെ. ജോൺ എന്നിവർ പ്രസംഗിച്ചു.



## ഭദ്രാസനതല അദ്ധ്യാപക വാർഷിക മീറ്റിംഗ് നടന്നു



കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഭദ്രാസനതല സൺഡേ സ്കൂൾ അദ്ധ്യാപക മീറ്റിംഗും വാർഷിക സമ്മേളനവും ഒക്ടോബർ 21-ാം തീയതി ഊരമന ഗലീലകുന്ന് സെന്റ് മേരീസ് പള്ളിയിൽ വച്ച് നടത്തപ്പെട്ടു. ഭദ്രാസന സണ്ടേസ്കൂൾ ഡയറക്ടർ ഫാ. ടി.പി. കുര്യൻ തളിയച്ചിറ അദ്ധ്യക്ഷത വഹിച്ച സമ്മേളനം റവ. ഫാ. പി.യു. കുര്യാക്കോസ് പോത്താറയിൽ കോർ എപ്പിസ്കോപ്പ ഉദ്ഘാടനം ചെയ്തു. കോട്ടയം ഭദ്രാസന സൺഡേ സ്കൂൾ ഡയറക്ടർ ശ്രീ. ജോസഫ് അലക്സാണ്ടർ ക്ലാസ് നയിച്ചു. വികാരി ഫാ. എ.എം. മത്തായി കോർഎപ്പിസ്കോപ്പ, ഭദ്രാസന സൺഡേ സ്കൂൾ സെക്രട്ടറി പി.വി. ജോൺ എന്നിവർ പ്രസംഗിച്ചു.

## പഠന യാത്ര



കോട്ടയം പഴയ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ തിരുമേനിയുടെ ചരമ ദ്വിശതാബ്ദി വർഷാചരണത്തിന്റെ ഭാഗമായി ഭദ്രാസന സൺഡേസ്കൂൾ അദ്ധ്യാപകർ കുന്നംകുളം ഭാഗത്തേക്ക് അഭി. ഇടവക മെത്രാപ്പോലീത്ത തിരുമേനിയുടെ നേതൃത്വത്തിൽ പഠന യാത്ര നടത്തി.

## പ. പരുമല തിരുമേനിയുടെ പെരുന്നാൾ

കടമറ്റം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ പ. പരുമല തിരുമേനിയുടെ പെരുന്നാൾ ഒക്ടോബർ 21, 22 തീയതികളിൽ ഭക്തിനിർഭരമായി ആചരിച്ചു. അഭി. ഇടവക മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. വികാരി ഫാ. സി.എം. കുര്യാക്കോസ്, സഹവികാരി ഫാ. സക്കറിയ ജോൺ, കൈക്കാരന്മാർ സി.കെ. ജോർജ്ജ്, പി.വി. പൗലോസ്, സെക്രട്ടറി എൽജോ ജേക്കബ്ബ് എന്നിവർ പെരുന്നാൾ ചടങ്ങുകൾക്ക് നേതൃത്വം നല്കി.

**പരുമല തീർത്ഥയാത്ര**

മുളന്തുരുത്തിയിൽ നിന്ന് ആരംഭിച്ച പരുമല തീർത്ഥയാത്രയ്ക്ക് പിറവം മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ, പാലച്ചുവട് മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ, ഓണക്കൂർ, കർമ്മേൽകുന്ന്, പെരുമ്പടവം, മണ്ണുക്കുന്ന്, പെരുവ എന്നീ ഇടവകകളിൽ സമുചിതമായ സ്വീകരണം നല്കി.

**കോറൽ ജൂബിലി സ്മാരക ലൈബ്രറി ഉദ്ഘാടനം**

പിറവം സെന്റ് ഗ്രിഗോറിയോസ് തീർത്ഥാടന കേന്ദ്രത്തിൽ പരി. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നടന്ന സന്ധ്യാപ്രാർത്ഥനയിലും മദ്ധ്യസ്ഥ പ്രാർത്ഥനയിലും കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി നേതൃത്വം നല്കി. പള്ളി സ്ഥാപനത്തിന്റെ 35-ാം വാർഷികത്തോടനുബന്ധിച്ച് ആരംഭിക്കുന്ന കോറൽ ജൂബിലി സ്മാരക ലൈബ്രറിയുടെ ഉദ്ഘാടനം അഭി. തിരുമേനി നിർവ്വഹിച്ചു. ലൈബ്രറിയുടെ പ്രഥമ സംരംഭമായി കോറൽ ജൂബിലി സ്മരണിക പ്രകാശനം ചെയ്ത് വന്ദ്യ ചെറിയാൻ നീലാങ്കൽ കോർ എപ്പിസ്കോപ്പായ്ക്ക് നല്കി, ഈ ലൈബ്രറിയുടെ സേവന



പ്രവർത്തനങ്ങളുടെ പ്രഥമ ലക്ഷ്യം കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ മാർ പക്കോമിയോസ് ചാരിറ്റബിൾ സൊസൈറ്റിയുടെ പ്രവർത്തനങ്ങൾക്ക് സാമ്പത്തിക സഹായങ്ങൾ എത്തിച്ചു നല്കുക എന്നതാണ്. അതിന്റെ പ്രാരംഭം എന്നനിലയിൽ ലൈബ്രറിയുടെ നേതൃത്വത്തിൽ ശേഖരിച്ച 35,000 രൂപ അഭി. തിരുമേനിക്ക് വികാരി ഫാ. യാക്കോബ് തോമസ് കൈമാറി.

**പ്രീ-മാരിറ്റൽ കൗൺസിലിംഗ്**

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ കോലഞ്ചേരി മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ കോളേജ് ഹോസ്പിറ്റലിൽ സെപ്തംബർ മാസം നടത്തിയ പ്രീ-മാരിറ്റൽ കൗൺസിലിംഗിൽ 31 പേർ പങ്കെടുത്തു. ക്ലാസ്സുകൾക്ക് കൗൺസിലർ ശ്രീ. ഫ്രാൻസിസ് മൂത്തേടൻ, പീഡിയാട്രിക്സ് പ്രൊഫ. ഡോ. ഐസക്ക് മത്തായി, ഗൈനക്കോളജി പ്രൊഫ. ഡോ. മിനി ഐസക്ക്, ഫാ. ജോൺ കുര്യാക്കോസ്, ഫാ. വർഗീസ് പി. വർഗീസ് തുടങ്ങിയവർ നേതൃത്വം നല്കി.

വിവാഹ ജീവിതത്തിലേക്ക് പ്രവേശിക്കുന്നവർക്കായുള്ള 2016 ലെ അടുത്ത കൗൺസിലിംഗ് ക്ലാസ്സ് ഡിസംബർ 10-ാം തീയതി ശനിയാഴ്ച മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ കോളേജിൽ വെച്ച് നടത്തുന്നതാണ്.ഈ കോഴ്സിന്റെ അപേക്ഷാ ഫോം www.kandanadwest.org എന്ന വെബ്സൈറ്റിൽ ലഭ്യമാണ്.



## മെത്രാഭിഷേക രജത ജൂബിലി ആഘോഷം

മലങ്കര ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ **അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ സ്ഥാനാരോഹണ രജത ജൂബിലി** ഒരു വർഷം നീണ്ടു നിൽക്കുന്ന പരിപാടികളോടെ ആഘോഷിക്കും. ഭദ്രാസന സെക്രട്ടറി ഫാ. സി.എം. കുര്യാക്കോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന ആലോചനായോഗം സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് ഉദ്ഘാടനം ചെയ്തു.ആഘോഷ പരിപാടികളുടെ ഉദ്ഘാടനം **മുഖ്യമന്ത്രി ശ്രീ. പിണറായി വിജയൻ ഡിസംബർ 18 ന് കോലഞ്ചേരി പ്രസാദം സെന്ററിൽ** നിർവ്വഹിക്കും. **പ. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ** അദ്ധ്യക്ഷത വഹിക്കും. 2000 നിർദ്ധന രോഗികൾക്ക് ഡയാലിസിസിനു സഹായം നല്കും. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന പത്തു യുവതികൾക്ക് വിവാഹ സഹായം വിതരണം ചെയ്യും.

# സണ്ടേസ്കൂൾ നോർത്ത് സോൺ സഹപാഠ്യ മത്സര വിജയികൾക്ക്
# ഭദ്രാസനത്തിന്റെ അഭിനന്ദനങ്ങൾ


ക്രിസ്റ്റിൻ വർഗീസ്


അന്ന ജോയി


മെറിൻ സജി


ഐറാ സൂസൻ


എലിസബത്ത് ജെസി


എബ്രാഹം വി.

| | | | |
|---|---|---|---|
| **സബ് ജൂനിയർ** | - **പ്രസംഗം** | - IInd Prize | - ക്രിസ്റ്റി ബിനു - സെന്റ് മേരീസ്, ഓണക്കൂർ |
| **ജൂനിയേഴ്സ്** | - **പ്രസംഗം** | - Ist Prize | - അന്ന ജോയി - സെന്റ് ജോർജ്ജ്, കിഴുമുറി |
| | **സമൂഹഗാനം** | - IInd Prize | - മെറിൻ സജി, എലിസബേത്ത് ജെസ്സി, ഐറാ സൂസൻ സെന്റ് മേരീസ് മണ്ണൂക്കുന്ന് |
| **സീനിയേഴ്സ്** | - **സംഗീതം** | - IInd Prize | - ഗ്രിഗറി കുര്യൻ - സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ്, പാറേൽ, മുളക്കുളം |
| | **പ്രസംഗം** | - IInd Prize | - ക്രിസ്റ്റൻ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി |
| | **വേദവാക്യം** | - Ist Prize | - എബ്രാഹം വി. ഷാജൻ - സെന്റ് മേരീസ് കണ്ടനാട് |
| | | IInd Prize | - ക്രിസ്റ്റൻ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി |
| | **പൊതുവിജ്ഞാനം** | - Ist Prize | - ക്രിസ്റ്റൻ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി |
| **ഹയർ സെക്കന്ററി** | - **ഉപന്യാസം** | - Ist Prize | - അയനസ് പൗലോസ് - സെന്റ് മേരിസ്, ഓണക്കൂർ |

## ഭദ്രാസന സഹപാഠ്യ മത്സര വിജയികൾ

**സബ് ജൂനിയർ**

| | | |
|---|---|---|
| **സംഗീതം** | - Ist Prize | - ക്രിസ്റ്റി ബിനു - സെന്റ് മേരീസ് ഓണക്കൂർ (പിറവം) |
| | IInd Prize | - ഹാരോൺ പ്രതീഷ് -സെന്റ് മേരീസ് മണ്ണൂക്കുന്ന് (മുളക്കുളം) |
| **പ്രസംഗം** | - Ist Prize | - പോൾ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി (പാമ്പാക്കുട) |
| | IInd Prize | - ക്രിസ്റ്റി ബിനു - സെന്റ് മേരീസ്, ഓണക്കൂർ (പിറവം) |

**ജൂനിയേഴ്സ്**

| | | |
|---|---|---|
| **സംഗീതം** | - Ist Prize | - അജിൽന ജെയിംസ് - സെന്റ് ജോർജ്ജ്, ഇടമറുക് (കോലഞ്ചേരി) |
| | IInd Prize | - അലീന ലൈജു - സെന്റ് മേരീസ്, പിറമാടം (പാമ്പാക്കുട) |
| **പ്രസംഗം** | - Ist Prize | - ജോൺ ജെ. പാറപ്പുറം - സെന്റ് ജോൺസ് (പാമ്പാക്കുട) |
| | IInd Prize | - അന്ന ജോയി - സെന്റ് ജോർജ്ജ്, കിഴുമുറി (പാമ്പാക്കുട) |
| **സമൂഹഗാനം** | - Ist Prize | - മെറിൻ സജി, എലിസബേത്ത് ജെസ്സി, ഐറാ സൂസൻ |
| | | - സെന്റ് മേരീസ് മണ്ണൂക്കുന്ന് (മുളക്കുളം) |
| | IInd Prize | - അമിയ ബിജു, റിയ റെജി, നവോമി നോബിൾ |
| | | - സെന്റ് ജോൺസ് പാമ്പാക്കുട (പാമ്പാക്കുട) |
| **വേദവാക്യം** | - Ist Prize | - എലിസബേത്ത് സജി - സെന്റ് ജോൺസ് പാമ്പാക്കുട (പാമ്പാക്കുട) |
| | IInd Prize | - ബെൻസ് ബെന്നി - സെന്റ് ജോർജ്ജ്, കടമറ്റം (കോലഞ്ചേരി) |

## സീനിയേഴ്സ്

| | | | | |
|---|---|---|---|---|
| **സംഗീതം** | - | I$^{st}$ Prize | - | ഗ്രിഗറി ബേബി - എം.ടി.എം. പാമ്പാക്കുട (പാമ്പാക്കുട) |
| | | II$^{nd}$ Prize | - | ഗ്രിഗറി കുര്യൻ - സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ്, പാറേൽ (മുളക്കുളം) |
| **പ്രസംഗം** | - | I$^{st}$ Prize | - | ക്രിസ്റ്റൻ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി (പാമ്പാക്കുട) |
| | | II$^{nd}$ Prize | - | മെറിൻ സൂസൻ ജോൺ - സെന്റ് പീറ്റേഴ്സ്, കോലഞ്ചേരി (കോലഞ്ചേരി) |
| **സമൂഹഗാനം** | - | I$^{st}$ Prize | - | അമൽ സാജു, ജോസ് കെ.രാജു, വർഗീസ് പ്രവീൺ |
| | | | - | സെന്റ് മേരീസ് ഓണക്കൂർ (പിറവം) |
| | | II$^{nd}$ Prize | - | ആഷ്ന മോൾ, ജാൻവി സൂസൻ, ജിസ്സാ വർഗീസ് |
| | | | - | സെന്റ് മേരീസ് മണ്ണൂക്കുന്ന് (മുളക്കുളം) |
| **വേദവാക്യം** | - | I$^{st}$ Prize | - | ക്രിസ്റ്റൻ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി (പാമ്പാക്കുട) |
| | | II$^{nd}$ Prize | - | എബ്രാഹം വി. ഷാജൻ - സെന്റ് മേരീസ് കണ്ടനാട് (കോലഞ്ചേരി) |
| **പൊതുവിജ്ഞാനം** | - | I$^{st}$ Prize | - | ക്രിസ്റ്റൻ വർഗീസ് - സെന്റ് ജോർജ്ജ്, കിഴുമുറി (പാമ്പാക്കുട) |
| | | II$^{nd}$ Prize | - | നവീൻ ജോണി - സെന്റ് മേരീസ്, ഓണക്കൂർ (പിറവം) |

## ഹയർ സെക്കന്ററി

| | | | | |
|---|---|---|---|---|
| **പൊതുവിജ്ഞാനം** | - | I$^{st}$ Prize | - | അയനസ് പൗലോസ് - സെന്റ് മേരീസ്, ഓണക്കൂർ |
| | | II$^{nd}$ Prize | - | പ്രിയ ബാബു - സെന്റ് മേരിസ്, ഓണക്കൂർ (പിറവം) |
| **ഉപന്യാസം** | - | I$^{st}$ Prize | - | അഭിയ ബിജു - സെന്റ് മേരിസ്, ഓണക്കൂർ (പിറവം) |
| | - | II$^{nd}$ Prize | - | അയനസ് പൗലോസ് - സെന്റ് മേരിസ്, ഓണക്കൂർ |
| **വേദവാക്യം** | - | I$^{st}$ Prize | - | പ്രിയാ ബാബു - സെന്റ് മേരീസ്, ഓണക്കൂർ (പിറവം) |
| | - | II$^{nd}$ Prize | - | സ്നേഹ സൂസൻ കുര്യൻ - സെന്റ് പീറ്റേഴ്സ്, കോലഞ്ചേരി (കോലഞ്ചേരി) |
| **പ്രസംഗം** | - | I$^{st}$ Prize | - | അയനസ് പൗലോസ് - സെന്റ് മേരീസ്, ഓണക്കൂർ (പിറവം) |
| | - | II$^{nd}$ Prize | - | അഭിയ ബിജു - സെന്റ് മേരിസ്, ഓണക്കൂർ (പിറവം) |



**പോൾ വർഗീസ്**



**അലീന ലൈജു**



**ജോൺ ജെ.**



**ഹാരോൺ പ്രതീഷ്**



**റിയ റെജി**



**ആമിയ ബിജു**



**ആഷ്നാമോൾ**



**എലിസബത്ത് സജി**



**ജാൽവി സൂസൻ**



**ജിസാ വർഗീസ്**



**മെറിൻ സൂസൻ**



**സ്നേഹ സൂസൻ**



**അജിൽന ജെയിംസ്**

**സണ്ടേസ്കൂൾ വാർഷിക പരീക്ഷ ഡിസംബർ 4 ഞായറാഴ്ചയും,**
**മത്സര പരീക്ഷകൾ ഡിസംബർ 31 ശനിയാഴ്ചയും നടത്തുന്നതാണ്.**

## വിവാഹമംഗളാശംസകൾ



കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് വലിയപള്ളി ഇടവകയിൽ തലമറ്റത്തിൽ ശ്രീ. ജോസ് ടി.സി.യുടെയും ശ്രീമതി മോളി ജോസിന്റെയും മകൻ **അലക്സ് ടി ജോസും, ദീപിക അലക്സും** തമ്മിലുള്ള വിവാഹം കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് നടത്തി.





# മെത്രാഭിഷേക രജതജൂബിലി ആഘോഷിക്കുന്ന

## അഭി.ഡോ. മാത്യുസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത



## പ്രാർത്ഥനാശംസകളോടെ

**ഡെന്നീസ് മർക്കോസ് കല്ലംപറമ്പിൽ**
**ഭദ്രാസന കൗൺസിൽ അംഗം**
**സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി പെരുമ്പടവം**

**This issue of Pradeepthi is sponsored by Mr Dennis Markose,Kallamparambil**

Published by : Rev. Fr. Dr. O.P. Varghese for Kandanadu West Diocese of Malankara Orthodox Church,
Chief Editor: Rev. Fr. John Kuriakose Potharayil, Prasadam Centre, Kolenchery, Ernakulam-682 311
Printed at Printa Multicolor Offset Press, Kolenchery